ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഈശാവാസ്യോപനിഷത്തു്

## ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്



വ്യാഖ്യാതാക്കൾ:

**പി. കെ. നാരായണപിള്ള** ബി. ഏ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള**

വില 5 രൂപ

# BRAHMAVIDHIA
OR
# UPANISHADS.

# ബ്രഹ്മവിദ്യാ
അഥവാ,
# ഉപനിഷത്തുകൾ

വ്യാഖ്യാതാക്കന്മാർ,
**പി. കെ. നാരായണപിള്ള,**
ബി. ഏ., ബി. എൽ.
**മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള.**

പ്രകാശകന്മാർ,
**ശ്രീരാമവിലാസം പ്രസിദ്ധീകരണശാല,**
**കൊല്ലം.**

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.



# മുഖവുര

യശഃശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. ഏ., ബി. എൽ — ഉം ശ്രീ മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാൻ ഇടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ചു് പ്രസ്തുത ദശോപനിഷത്തുകളുടേയും മാഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിന്റെ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോൾ പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികൾക്കു് പ്രയോജനപ്പെടുമെന്നു് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങൾ പഠിക്കുന്നതിനു് താല്പര്യവും വിലകൊടുത്തു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

സദാനന്ദ പ്രസിദ്ധീകരണസംഘം

സദാനന്ദപുരം.

# അവതാരിക.

വേദങ്ങളുടെയും അധ്യാത്മവിദ്യയുടെയും മകുടമായി ഗണിക്കേണ്ട "ഉപനിഷത്തു"കളെപ്പററി കേട്ടിട്ടില്ലാത്തവർ ചുരുങ്ങും. അവയുടെ പാവനത്വംകൊണ്ടു്, അനധികൃതന്മാക്കു് ഈ മഹാപ്രബന്ധങ്ങളുടെ പാരായണവും ശ്രവണവും പാടില്ലെന്നുകൂടി പലരും ധരിച്ചിരുന്നു. എന്നാൽ, വിദ്യാഭ്യാസത്തിൻെറ പ്രചാരവും, ഹിന്ദുമതതത്ത്വങ്ങളുടെ യഥാർത്ഥജ്ഞാനവിഷയകമായ അഭിലാഷവും, പരക്കെ വ്യാപിച്ചിരിക്കുന്ന ഇക്കാലത്തു്, ജിജ്ഞാസുക്കളിൽനിന്നു മഹനീയങ്ങളായ ഉപനിഷത്തുകളെ മറച്ചുവയ്ക്കുവാനുള്ള യത്നം, ക്ഷന്തവ്യമായിരിക്കയില്ല. യഥാർത്ഥമായ മതജ്ഞാനം, മിഥ്യാബോധങ്ങളുടെ ക്ഷയത്തിനും, സത്യഗ്രഹണത്തിൻെറ അഭിവൃദ്ധിക്കും അവർജ്ജ്യമായിട്ടുള്ളതാണല്ലോ. ഹിന്ദുക്കളുടെ പരമോൽകൃഷ്ടങ്ങളായ മതഗ്രന്ഥങ്ങൾ വേദങ്ങളാകുന്നു. വേദങ്ങളെ ധിക്കരിക്കുന്നവർ ഹിന്ദുക്കളല്ല. "നാസ്തികോവേദനിന്ദകഃ" എന്നാണു് പ്രമാണം. വേദങ്ങൾ ഋക്, യജുസ്, സാമം, അഥർവം എന്നു നാലാകുന്നു. ഓരോ വേദവും "കർമ്മകാണ്ഡ"മെന്നും "ജ്ഞാനകാണ്ഡ"മെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. കർമ്മകാണ്ഡഭാഗത്തിനു് "സംഹിതകൾ" എന്നു പറയുന്നു. ഓരോ വേദത്തോടുസംബന്ധിച്ച "ബ്രാഹ്മണങ്ങളും" പ്രത്യേകങ്ങളായുണ്ടു്. ഇങ്ങനെയുള്ള ബ്രാഹ്മണങ്ങളോടു് സംബന്ധിക്കുന്നതായും, തത്ത്വവിചാരം ചെയ്യുന്നതായും ഉള്ള വേദഭാഗങ്ങൾ "ആരണ്യകങ്ങൾ" എന്നു പറയപ്പെടുന്നു. ജ്ഞാനകാണ്ഡം മിക്കവാറും ഇവയിൽ അടങ്ങിയിരിക്കുന്നു. പ്രസ്തുതങ്ങളായ ഉപനിഷത്തുകൾ, പ്രായേണ ആരണ്യകങ്ങളിലും, ബ്രാഹ്മണങ്ങളിലും അന്തർഭവിച്ചവയാകുന്നു. എന്നാൽ "ഈശാവാസ്യോപനിഷത്തു" മുതലായി, അപൂർവം ചിലതു "സംഹിതാപാഠ"ങ്ങളിൽതന്നെ, ഉൾപ്പെട്ടിരിക്കുന്നതായും കാണുന്നു. ജ്ഞാനകാണ്ഡത്തിൻെറ സാരഭൂതമായ അംശമാകുന്നു ഉപനിഷത്തുകൾ.

ഉപനിഷച്ശബ്ദത്തെ പലപ്രകാരത്തിൽ വ്യുൽപാദിക്കുന്നു. "ഷദ്ലൃ വിശരണഗത്യവസാദനേഷു" എന്നും,

"ശത്ലൃശാതനേ" എന്നും. രണ്ടുധാതുക്കരം ഉള്ളവയിൽ ഒന്നിനുമുമ്പിൽ, "നി" എന്നും, "ഉപ" എന്നും ഉള്ള ഉപസർഗ്ഗങ്ങളുടെ യോഗംകൊണ്ടു് ഉപനിഷച്ശബ്ദം ഉണ്ടായി എന്നാണു്, സമഷ്ടിയായി വ്യൽപത്തി വിഷയത്തിൽ പറയാനുള്ളതു്. പ്രസ്തുത ധാതുക്കരംക്കു വിവിധങ്ങളായ അർത്ഥങ്ങളും, ഉപസർഗ്ഗങ്ങരംക്കു് അർത്ഥാന്തരവിലാസകരശക്തിയും ഉള്ളസ്ഥിതിക്കു പലവിധത്തിൽ ഇവിടെ വ്യൽപത്തി ചെയ്യുകാണുന്നു. "ഉപ" എന്ന ഉപസർഗ്ഗത്തിനു സമീപമെന്നും, "നിഷദിക്കുക" എന്നാൽ ഇരിക്കുക എന്നും അർത്ഥമുള്ളതുകൊണ്ടു്, ഗുരുപാദാന്തികത്തിൽ ഇരുന്നു പഠിക്കപ്പെടുന്നതുകൊണ്ടു് "ഉപനിഷത്" എന്നു പേരുണ്ടായതായി ഒരു പക്ഷക്കാർ പറയുന്നു.

"ഉപ" എന്നാൽ, ഉപഗമിച്ചു് അതായതു്, ഗുരൂപദേശത്തെ ലഭിച്ചു് "നി" നിശ്ചയത്തോടെ അതായതു് നിഷ്ഠയോടുകൂടി ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണന്മാരായി യാതൊരു സത്തുക്കരം പരിശീലിക്കുന്നുവൊ, അവരുടെ അവിദ്യാദികളായ സംസാരബീജത്തിന്റെ "സദ്" അതായതു് "വിശരണകർത്ത്രി" (ശിഥിലയിത്രി) അല്ലെങ്കിൽ, അവസാദയിത്ത്രി (വിനാശയിത്രി) ആയോ, അഥവാ മുമ്പറഞ്ഞതുപോലെ ഗുണവിശിഷ്ടന്മാരായ മുമുക്ഷുക്കളെ ബ്രഹ്മത്തെ "ഗമയിത്ത്രി"യായോ ഉള്ളതാകുന്നു ഉപനിഷത്തെന്നു്, "ഷദ്ലൃ" ധാതുവിന്റെ വിവിധാർത്ഥങ്ങളെ പുരസ്കരിച്ചു ശബ്ദത്തെ "ക്വിപ്" പ്രത്യയാന്തമായി ഗണിച്ചു മററു ചിലർ വ്യൽപദിക്കുന്നു. ഈവിധത്തിൽതന്നെ ശംകരാചാര്യരുടെ അഭിപ്രായവും കാണുന്നു. എങ്ങനെയെന്നാൽ, യഥാ യ ഇമാം ബ്രഹ്മവിദ്യാം ഉപയന്ത്യാത്മഭാവേന ശ്രദ്ധാഭക്തി പുരസ്സരാഃ സന്തസ്തേഷാം ഗർഭജന്മജരാരോഗാദ്യനർത്ഥപൂഗം നിശാതയതി പരംവാ ബ്രഹ്മഗമയതി, അവിദ്യാദി സംസാരകാരണം ചാത്യന്തം അവസാദയതി, വിനാശതീത്യുപനിഷത്; ഉപനിപൂർവസ്യ സദേരേവം അർത്ഥസ്മരണാൽ" ഇത്തരത്തിൽ മററും പല വ്യൽപത്തികരം കാണ്മാനുണ്ടാകും. വിസ്തരഭയംകൊണ്ടു് അവയെ ഇവിടെ പ്രപഞ്ചനം ചെയ്യുന്നില്ല.

വേദങ്ങൾ നാലാണെന്നു മുമ്പുതന്നെ പറഞ്ഞുവല്ലോ. അവയിൽ ഋഗ്വേദത്തിനു 21 ശാഖകളും യജുർവേദത്തിനു 109 ശാഖകളും സാമവേദത്തിന് 1000 ശാഖകളും അഥർവ്വണവേദത്തിനു 50 ശാഖകളും ഉള്ളതായും ഓരോ വേദശാഖയ്ക്കു് ഓരോ ഉപനിഷത്തുവീതം ഉള്ളതായും, "മുക്തികോപനിഷത്തി"ൽ പറഞ്ഞുകാണുന്നു. ആ ഉപനിഷത്തിൽ തന്നെ, ശ്രീരാമൻ ഹനുമാനോടു്, 108 ഉപനിഷത്തുകൾ സാരതരങ്ങളായും പറഞ്ഞുകാണുന്നു.

ഇവയിൽ,

"ഈശകേനകഠപ്രശ്ന—
മുണ്ഡമാണ്ഡൂക്യതിത്തിരിഃ
ഐതരേയം ച ഛാന്ദോഗ്യം
ബൃഹദാരണ്യകം തഥാ"

എന്നു പത്തു് ഉപനിഷത്തുകൾ സുപ്രസിദ്ധങ്ങളാകുന്നു. എന്നിലും, 108 ഉപനിഷത്തുകൾ പ്രധാനങ്ങളാണെന്നു വച്ചിരിക്കുന്ന സ്ഥിതിക്കു് അവയുടെ പ്രകാശനത്തിനും വിശദീകരണത്തിനും വേണ്ടി, ഈ പ്രബന്ധശ്രേണിയിൽ പ്രസാധനംചെയ്യ്‌വാൻ ഞങ്ങൾ ഉദ്യമിക്കുന്നതാകുന്നു.

ഉപനിഷത്തുകളിൽ പ്രധാനപ്പെട്ടവയ്ക്കു "ശംകരരാമാനുജമധ്വ" പ്രഭൃതികളായ ആചാര്യന്മാർ സ്വമതാനുകൂലമായി വ്യാഖ്യാനങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. കൂടാതെ സുപ്രസിദ്ധന്മാരല്ലാതെയുള്ള വിദ്വജ്ജനങ്ങളും സ്വമതപ്രതിഷ്ഠയ്ക്കു് ഉപനിഷത്തുകളെ വ്യാഖ്യാനിക്കുവാൻ മുതിർന്നിട്ടുള്ളതായി കാണുന്നു. ഉദാഹരണത്തിനു് ഇവിടെ പ്രഥമമായി പ്രസിദ്ധീകരിക്കുന്ന "ഈശാവാസ്യോപനിഷത്തു"തന്നെ, ശാക്തേയമതമനുസരിച്ചു വംഗദേശീയനായ ഒരു വിദ്വാൻ വ്യാഖ്യാനിച്ചു കണ്ടിട്ടുള്ളതു്, പ്രസ്താവയോഗ്യമാകുന്നു. മേൽപ്രകാരം പല വ്യാഖ്യാനങ്ങളുണ്ടെങ്കിലും ശ്രീശംകരാചാര്യരുടെ വ്യാഖ്യാനങ്ങൾ അഗ്രിമങ്ങളായി കരുതി അവയെ തുടർന്നു ഭാഷയിൽ അർത്ഥം പറയുന്നതിനാണു് ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്.

ശങ്കരാചാര്യർ പ്രസിദ്ധപ്പെട്ട 12 ഉപനിഷത്തുകൾക്കാണു് വ്യാഖ്യാനംചെയ്തിട്ടുള്ളതു്. ഇവ, "ഡാക്ടർ റോഎർ," "രാജേന്ദ്രലാലമിത്രൻ," എന്നിവർ ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തീട്ടുള്ളതും, അവയെ "മൈത്രായനി" ഉപനിഷത്തോടുകൂടിച്ചേർത്തു പ്രഫസർ "മാക്സ്മുള്ളർ" തൻെറ "പൗരസ്ത്യപരിശുദ്ധഗ്രന്ഥാവലി"യിൽ പുനഃപരിഭാഷപ്പെടുത്തീട്ടുള്ളതുമാകുന്നു. അപ്രധാനങ്ങളായ 30 ഉപനിഷത്തുകൾ ഒരുമിച്ചുചേർത്തു ശ്രീമാൻ കെ. നാരായണസ്വാമിഅയ്യരവർകൾ ക്രിസ്തു: 1914—ൽ ഇംഗ്ലീഷിലേക്കു ഭാഷാന്തരീകരിച്ചിട്ടുണ്ടു്. ഇങ്ങനെയുള്ള ഭാഷാന്തരങ്ങൾക്കു് എത്രയോമുമ്പുതന്നെ, ഉപനിഷത്തുകളുടെ മാഹാത്മ്യം പാശ്ചാത്യലോകത്തിനു് ആസ്വദിക്കാൻ ഇടയായിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ദില്ലി ചക്രവർത്തിയായിരുന്ന ഷാജഹാൻെറ സദസ്യനായിരുന്നു് "പണ്ഡിതരാജൻ" എന്ന ബിരുദം സമ്പാദിച്ച ജഗന്നാഥപണ്ഡിതൻ, "ദാരാ" എന്ന മഹമ്മദീയരാജകുമാരനെ ഏതാനും ഉപനിഷത്തുകൾ അഭ്യസിപ്പിച്ചതായും, ആ രാജകുമാരൻ, അവയെ പെർഷ്യൻഭാഷയിലേക്കു സംക്രമിപ്പിച്ചതായും, അതുവഴി "ആംക്വററിൽ ഡൂപ്പറാൺ" എന്ന ഫ്രഞ്ചുപണ്ഡിതൻ, അവയെ ലത്തീൻഭാഷയിലേക്കു പകർത്തിയതായും, തന്മുഖേന "ഷോപ്പൺ ഹാർ" എന്ന പ്രസിദ്ധ ജർമ്മൻതത്വജ്ഞാനിയുടെ ആശയങ്ങളെ അവ, ഗാഢമായി സ്പർശിക്കുകയും അദ്ദേഹത്തിൻെറ തത്വചിന്തയെ വ്യക്തമായി രൂപപ്പെടുത്തുകയും ചെയ്തിട്ടുള്ളതായും കാണുന്നു.

"പാംഡ്യൂസൺ" മുതലായ അർവാചീനപണ്ഡിതന്മാർ, വേദാന്തം അതായതു്, ഉപനിഷത്തുകൾ അമൂല്യങ്ങളായ രത്നങ്ങളാണെന്നും, അതിനെ ഭാരതീയർ ഒരിക്കലും വെടിയരുതെന്നും അഭിപ്രായപ്പെട്ടിരിക്കുന്ന സംഗതിയും പ്രസ്താവയോഗ്യമാകുന്നു.

ഇത്രമാത്രം പ്രശസ്തവും പ്രസിദ്ധവുമായ ഉപനിഷത്തുകൾ വിശദമായ വ്യാഖ്യാനത്തോടുകൂടി കേരളഭാഷയിൽ പ്രചരിപ്പിക്കണമെന്നു "ശ്രീരാമവിലാസം" പ്രസ്സ്കാർക്കുണ്ടായ അഭിലാഷം എത്രയോ സ്ഥാനത്തിലാണെന്നു മേൽകാണിച്ച സംഗതികൾ വിശദീകരിക്കുമെന്നു വിശ്വസിക്കുന്നു.

അധ്യാത്മവിദ്യാപയസ്സമുദ്രം മഥനംചെയ്തെടുത്ത പീയൂഷം പോലെ ഇവ ആദരണീയങ്ങളാകുന്നു. യാവയുടെ അജ്ഞാനം ഹിന്ദുസമുദായത്തിൽപെട്ട ഏവനും ലജ്ജാകരമായ ഒരു ന്യൂനതയായി ഗണിക്കേണ്ടതാകുന്നു; പരമാത്മജീവാത്മാക്കളുടെ ഐക്യപ്രതിപാദകവും, ജീവിതത്തിൽ മനുഷ്യർക്കു ശാശ്വതമായ സമാശ്വാസസമ്പത്തിനു് ഏകനിദാനവുമായ ഈ രത്നമാലയ്ക്കു സമമായ മഹിമയുള്ള മറ്റൊരു ഗ്രന്ഥാവലി, വിചാരത്തിനുകൂടി ദുർല്ലഭമാകുന്നു. കേരളഭാഷയിൽ ദശോപനിഷത്തുകൾ........ർ പരിഭാഷപ്പെടുത്തിയിട്ടുള്ളതായി അറിയുന്നു. എന്നാൽ, അതിനു പ്രചാരം സുലഭമാകാതെ മിക്കവാറും അജ്ഞാതദശയിൽ വർത്തിക്കുന്നു. "ശ്രീരാമവിലാസം" പ്രസ്സുകാരുടെ ഉദ്യമം പ്രചുരപ്രചാരമായും ഫലഭൂയിഷ്ഠമായും പരിണമിക്കുവാൻ മഹാജനങ്ങൾ അനുഗ്രഹിക്കട്ടെ എന്ന പ്രാർത്ഥനയോടുകൂടി, ഈ ഗ്രന്ഥപരമ്പരയെ പൊതുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

ശുഭം ഭവതു

എന്നു്, പി. കെ. നാരായണപിള്ള,
(ബി. ഏ., ബി. എൽ, എം. എൽ. സി.)





# ഈശാവാസ്യോപനിഷത്ത്



## ശാങ്കരഭാഷ്യസാരത്തോടുകൂടിയത്

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാൽ പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹരിഃ ഓം. ഈശാവാസ്യമിദം സർവം യത് കിം ച ജഗത്യാം
ജഗത്. തേന ത്യക്തേന ഭുഞ്ജീഥാ മാഗൃധഃ കസ്യ സ്വിദ്ധനം. 1

ഭാഷ്യം—ഈശാവാസ്യം എന്നു തുടങ്ങിയുള്ള മന്ത്രങ്ങൾ കർമ്മങ്ങളിൽ ഉപയോഗിക്കാനുള്ളവയല്ല. എന്തെന്നാൽ, അവ ആത്മസ്വരൂപത്തെ പ്രതിപാദിക്കുന്നവയാകുന്നു. ആത്മാവെന്നു പറയുന്നതു കർമ്മംകൊണ്ടുണ്ടാക്കപ്പെടുന്ന ഒരു വസ്തുവുമല്ല. ആത്മാവിന്റെ സ്വരൂപം, സ്വതേയുള്ള പരിശുദ്ധി, ആഗന്തുകമായ പാപം പററാതിരിക്ക, പലതില്ലായ്ക, ജനനമരണങ്ങൾ ഇല്ലാതിരിക്കുക, ശരീരമില്ലായ്ക, എല്ലാററിലും ഉണ്ടായിരിക്ക മുതലായവയാണെന്നു് ഇനി പറയും. അതു കർമ്മത്തിനു വിരുദ്ധമാണു്; അതിനാൽ ഈ മന്ത്രങ്ങൾ കർമ്മങ്ങളിൽ ഉപയോഗിപ്പാനുള്ളവ അല്ലെന്നു പറഞ്ഞതു ന്യായംതന്നെ. മേൽപറഞ്ഞ ആത്മസ്വരൂപം പുരോഡാശം മുതലായവയെപ്പോലെ ഉണ്ടാക്കപ്പെടേണ്ടതോ, സോമം മുതലായവയെപ്പോലെ മാററം വരുത്തേണ്ടതോ മന്ത്രം മുതലായവയെപ്പോലെ ലഭിക്കേണ്ടതോ അല്ല. കർത്താവുമല്ല ഭോക്താവുമല്ല; അതിനാൽ ആ ആത്മസ്വരൂപം കർമ്മംകൊണ്ടു ശേഷിക്കുന്നതു് (സിദ്ധിക്കുന്നതു്) ആണെന്നു പറവാൻ നിവൃത്തിയില്ല. എല്ലാ ഉപനിഷത്തുകളും ആത്മാവിന്റെ യഥാർത്ഥരൂപത്തെത്തന്നെയാണു നിരൂപണം ചെയ്യുന്നതു്. ഗീതകളും മോക്ഷധർമ്മങ്ങളും അതേകാര്യത്തെത്തന്നെ പ്രധാനമായി

പ്രതിപാദിക്കുന്നു. ആകട്ടെ, വാസ്തവത്തിൽ ആത്മാവിന്റെ സ്വരൂപം ഇപ്രകാരമാണെങ്കിൽ ആരും കർമ്മംചെയ്യേണ്ട ആവശ്യമില്ലെന്നു മാത്രമല്ല, കർമ്മം ചെയ്യ്‌വാൻ ആളില്ലാത്തതിനാൽ കർമ്മകാണ്ഡത്തിനു് ഒട്ടും നടപ്പില്ലാതെ വരികയുമില്ലേ? എന്നാണെങ്കിൽ, പറയാം. സാധാരണ ജനങ്ങൾക്കു തോന്നുന്നതുപോലെ ആത്മാവു് അനേകമാണെന്നും കർത്താവാണെന്നും, ഭോക്താവാണെന്നും, അശുദ്ധനാണെന്നും, പാപസമ്പർക്കമുള്ളവനാണെന്നും വച്ചുകൊണ്ടാണു് കർമ്മങ്ങൾ വിധിച്ചിട്ടുള്ളതു്. ബ്രഹ്മതേജസ്സു് (ശാപാനുഗ്രഹാദിശക്തി) മുതലായി കാണപ്പെടാവുന്നതോ സ്വർഗ്ഗം മുതലായി കാണാൻ പാടില്ലാത്തതോ ആയ കർമ്മഫലത്തെ ആഗ്രഹിക്കുകയും 'ഞാൻ ബ്രാഹ്മണനാണു് കർമ്മത്തിനു് അധികാരമില്ലാതാകത്തക്ക കാണത്വം (ഒററക്കണ്ണനായിരിക്കുക) കുബ്ജത്വം (കൂനനായിരിക്ക) മുതലായ അയോഗ്യതകളൊന്നും എനിക്കില്ല' എന്നു വിചാരിക്കയും ചെയ്യുന്നവനാണു് കർമ്മങ്ങളിൽ അധികാരമുള്ളവൻ എന്നു ജൈമിനി മുതലായ അധികാരജ്ഞന്മാർ പറയുന്നു. അതിനാൽ ഈ മന്ത്രങ്ങൾ ആത്മാവിന്റെ യഥാർത്ഥമായ സ്വരൂപത്തെ വെളിപ്പെടുത്തി, ആത്മാവിനെപ്പററി സ്വതേ ഉള്ള അറിവില്ലായ്കയെ നീക്കി, ശോകം, മോഹം മുതലായ സംസാരധർമ്മങ്ങളുടെ നാശത്തിനു കാരണമായ ആത്മൈകത്വ ജ്ഞാനത്തെ ഉണ്ടാക്കുന്നു. ഇങ്ങനെ, അധികാരി, വിഷയം, സംബന്ധം, പ്രയോജനം ഇവയെ പറഞ്ഞിട്ടു് മന്ത്രങ്ങളെ ചുരുക്കത്തിൽ വ്യാഖ്യാനിപ്പാൻപോകുന്നു.

ജഗത്യാം = ജഗതിയിൽ = ഭൂമിയിൽ
യത് കിം ച = എന്തെല്ലാം
ജഗത് (അസ്തി) = ജഗത്തായി = ചരാചരമായി (ഉണ്ടോ)
തദ് ഇദം സർവം = അങ്ങനെ ഉള്ള ഇതെല്ലാം
ഈശാ = ഈട്ടിനാൽ = ഈശ്വരനാൽ = സർവജന്തുക്കളുടെയും അന്തരാത്മാവായ പരമേശ്വരനാൽ

വാസ്യം = വാസ്യമാകുന്ന = ആച്ഛാദനംചെയ്യപ്പെടേണ്ടതാകുന്നു.
തേന ത്യക്തേന = ആ ത്യക്തത്താൽ = ആ ത്യാഗത്താൽ
ഭുഞ്ജീഥാഃ = ഭുജിക്കണം = ആത്മാവിനെ പാലിക്കണം.
കസ്യ സ്വിത് ധനം = ആരുടേയും ധനത്തെ
മാ ഗൃധഃ = ഗദ്ധിക്കരുതു് = ആഗ്രഹിക്കരുതു്.

ഭാ—എല്ലാ ജന്തുക്കളുടെയും ആത്മാവായി അന്തർഭാഗത്തിൽ വസിച്ചുകൊണ്ടു പ്രപഞ്ചത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന പരമേശ്വരനെക്കൊണ്ടു പ്രപഞ്ചത്തിൽ കാണുന്ന സർവ്വചരാചരങ്ങളേയും മറയ്ക്കണം. ചന്ദനം അകിൽ മുതലായവസ്തു വെള്ളം മുതലായവയുടെ സമ്പർക്കത്താൽ ഉണ്ടാകുന്ന നനച്ചൽകൊണ്ടും മററും ജനിക്കുന്ന ദുർഗന്ധം ആ ചന്ദനാദികളെത്തന്നെ ഉരയ്ക്കുമ്പോൾ പുറപ്പെടുന്ന സ്വാഭാവികമായ സൗരഭ്യത്താൽ മറയ്ക്കപ്പെടുന്നതു പോലെ, തൻെറ ആത്മാവിൽ ആരോപിക്കപ്പെട്ടിരിക്കുന്നതും അനാദിയായ അവിദ്യയാൽ ഉണ്ടാകുന്നതും കർത്തൃത്വം ഭോക്തൃത്വം മുതലായ ലക്ഷണത്തോടുകൂടിയതും രണ്ടെന്നു തോന്നുന്നതും നാമം, രൂപം, ക്രിയ എന്ന പേരോടുകൂടിയതുമായ പ്രപഞ്ചത്തിലുള്ള എല്ലാ വികാരങ്ങളേയും, അവയെല്ലാം പരമാർത്ഥത്തിലുള്ള ഒരേ ആത്മാവുതന്നെ എന്നുള്ള ഭാവനകൊണ്ടു മൂടണമെന്നു സാരം. ഇപ്രകാരം എല്ലാം ഈശ്വരമയമാണെന്നുള്ള ഭാവനയുള്ളവന്നു്, പുത്രൈഷണ, ദാരൈഷണ, അർത്ഥൈഷണ എന്ന ഏഷണ മൂന്നും ഉപേക്ഷിക്കുന്നതിനുതന്നെയാണു് അധികാരം. കർമ്മങ്ങളിൽ അവനു് അധികാരമില്ല. ''തേന ത്യക്തേന'' എന്ന ഭാഗത്തിനു്, ത്യക്തമായ അതിനെക്കൊണ്ടു് എന്നു് അർത്ഥംപറയുന്നതു ശരിയല്ല. എന്തെന്നാൽ അപ്പോൾ, ഉപേക്ഷിക്കപ്പെട്ട പ്രപഞ്ചംകൊണ്ടു് ആത്മാവിനെ രക്ഷിക്കണം എന്നുള്ള അർത്ഥമാണു് കിട്ടുന്നതു്. ഒരു പുത്രനോ ഭൃത്യനോ ഉപേക്ഷിക്കപ്പെടുകയോ മരിക്കയോ ചെയ്താലും അവർ ആത്മാവിനെ സംബന്ധിച്ചവരല്ലാത്തതിനാൽ ആത്മാവിനെ രക്ഷിക്കുന്നില്ലല്ലോ. അതുപോലെ ഉപേക്ഷിക്കപ്പെട്ട പ്രപഞ്ചവും ആത്മാവിനെ രക്ഷിക്കയില്ല. അതിനാൽ 'തേന ത്യക്തേന' എന്നതിനു് ആ ത്യാഗത്താൽ എന്നുതന്നെ അർത്ഥം പറയണം. ഇപ്രകാരം ഏഷണകളെ എല്ലാം ഉപേക്ഷിച്ച നീ അന്യൻെറയോ തൻെറയോ ധനത്തെ ആഗ്രഹിക്കരുതു്. 'സ്വിത്'' എന്ന നിപാതം അർത്ഥമില്ലാത്തതാകുന്നു. അല്ലെങ്കിൽ, 'മാ ഗൃധഃ' എന്നതിനു് 'കൊതിക്കരുതു്' എന്നർത്ഥം; 'കസ്യസ്വിത് ധനം' എന്നതു് 'ധനം ആരുടേതാണ്?' എന്നുള്ള ആക്ഷേപാർത്ഥത്തിൽ ആണു് എന്നു പറയാം. ഇക്കാണുന്നതെല്ലാം ആത്മാവു തന്നെ എന്നു് എല്ലാത്തിനേയും ഈശ്വരമയമായി ഭാവനചെയ്തു ഭേദബുദ്ധിയെ ഉപേക്ഷിച്ചാൽ എല്ലാം ആത്മാവിൻെറതന്നെ, അല്ലെങ്കിൽ ആത്മാവുതന്നെ, ആയിത്തീരുന്നു. താനല്ലാതെയോ

തന്റേതല്ലാതെയോ വേറെ ഒന്നുണ്ടായിട്ടുവേണ്ടേ ആഗ്രഹിപ്പാൻ? എല്ലാം താനും തന്റേതുമായിത്തീർന്നാൽ ഒന്നും ആഗ്രഹിപ്പാനില്ലല്ലോ എന്നു സാരം. വാസ്തവത്തിൽ ഇല്ലാത്തതിനെ ആഗ്രഹിക്കരുതെന്നു് അഭിപ്രായം. (1)

ഇപ്രകാരം ആത്മജ്ഞൻ പുത്രാദ്യേഷണ മൂന്നും ഉപേക്ഷിച്ചു് ആത്മജ്ഞാനത്തിൽതന്നെ ഉറപ്പോടുകൂടിയിരുന്നു് ആത്മാവിനെ രക്ഷിച്ചുകൊള്ളണമെന്നുള്ളതാണല്ലോ ഒന്നാമത്തെ മന്ത്രത്തിൽ പറഞ്ഞതു്. പൂർവാർദ്ധംകൊണ്ടു തത്ത്വോപദേശവും തൃതീയ പാദത്തിൽ ജ്ഞാനത്തിനു പരിപക്വതവരാത്തവൻ സംന്യസിക്കേണ്ട ആവശ്യകതയേയും നാലാംപാദത്തിൽ സംന്യാസി ഇന്നവിധത്തിൽ ഇരിക്കണമെന്നുള്ളതിനേയും പറഞ്ഞിരിക്കുന്നു.

ഇനി, ആത്മജ്ഞാനമില്ലായ്കയാൽ ആത്മാവിന്റെ സ്വരൂപത്തെ മനസ്സിലാക്കുവാൻ കഴിയാത്തവൻ എന്തു ചെയ്യണമെന്നുപദേശിക്കുന്നു:—

മന്ത്രം:—കുർവന്നേവേഹ കർമ്മാണി
ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാഽന്യഥേതോസ്തി
ന കർമ്മ ലിപ്യതേ നരേ 2

| | | |
|---|---|---|
| ഇഹ | = | ഈ ലോകത്തിൽ |
| ശതം സമാഃ | = | നൂറുവർഷക്കാലം=ഒരു പുരുഷന്റെ പരമായുസ്സെന്നുവച്ചിട്ടുള്ള നൂറുസംവത്സരക്കാലം. |
| കർമ്മാണി കുർവൻ ഏവ | = | കർമ്മങ്ങളെ ചെയ്തുകൊണ്ടുതന്നെ=അഗ്നിഹോത്രം മുതലായ വിഹിതകർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടുതന്നെ |
| ജിജീവിഷേത് | = | ജീവിപ്പാൻ ഇച്ഛിക്കണം. |
| നരേ ത്വയി | = | നരനായ നിന്നിൽ=താൻ മനുഷ്യൻമാത്രമാണെന്നു് അഭിമാനിക്കുന്ന നിന്നിൽ |
| ഏവം | = | ഇപ്രകാരമായാൽ=ഇങ്ങനെ കർമ്മം ചെയ്തുകൊണ്ടുതന്നെ ജീവിപ്പാനിച്ഛിക്കുന്നതായാൽ |
| കർമ്മ ന ലിപ്യതേ | = | കർമ്മം പററുകയില്ല. അശുഭകർമ്മബന്ധമുണ്ടാകയില്ല. |

ഇതഃ അന്യഥാ ന അസ്തി } = ഇതല്ലാതെ മറെറാരു വഴിയില്ല=അശുഭ കർമ്മബന്ധം കൂടാതിരിപ്പാൻ നിത്യനൈമിത്തികകർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു ജീവിച്ചുകൊള്ളുകയല്ലാതെ മറെറാരു വഴിയുമില്ല.

ഭാഷ്യം—ഒരു പുരുഷന്റെ പരമായുസ്സെന്നു വച്ചിട്ടുള്ള നൂറു സംവത്സരക്കാലം കർമ്മംചെയ്തുകൊണ്ടുതന്നെ ജീവിപ്പാൻ ഇച്ഛിക്കണം. അഗ്നിഹോത്രം മുതലായ നിത്യനൈമിത്തികകർമ്മങ്ങൾ ചെയ്തുകൊണ്ടുതന്നെ ജീവിപ്പാൻ ആഗ്രഹിക്കണം. നൂറുവർഷം ജീവിക്കുവാൻ ആഗ്രഹിക്കണം എന്നു് ആരും പറയണമെന്നില്ല. അതു് എല്ലാവരും തനിയെ ചെയ്യുന്നതാണു്. അങ്ങനെ ജീവിക്കുവാൻ ആഗ്രഹിക്കുന്നതു കർമ്മങ്ങൾ ചെയ്തുകൊണ്ടായിരിക്കണമെന്നുള്ള അംശമാണു് ഇവിടെ വിധിക്കുന്നതു്. താൻ ഒരു മനുഷ്യൻ മാത്രമാണെന്നു് അഭിമാനിക്കുന്നിടത്തോളംകാലം നിന്നിൽ അശുഭകർമ്മങ്ങൾ പററാതിരിക്കുന്നതിനു് ഇതൊരു വഴിയേ ഉള്ളു. മററു മാർഗ്ഗങ്ങളൊന്നുമില്ല. അതിനാൽ ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ള അഗ്നിഹോത്രം മുതലായ കർമ്മങ്ങളെ ചെയ്തുകൊണ്ടുതന്നെയാണു് ജീവിപ്പാൻ ഇച്ഛിക്കേണ്ടതു്. ആകട്ടെ, ഇപ്പോൾ പറഞ്ഞതു് ഒന്നാംമന്ത്രത്തിൽ സംന്യാസിക്കു ജ്ഞാനനിഷ്ഠയും രണ്ടാമത്തെ മന്ത്രത്തിൽ ജ്ഞാനനിഷ്ഠയ്ക്കു ശക്തിയില്ലാത്തവനു് കർമ്മനിഷ്ഠയും വിധിക്കപ്പെട്ടിരിക്കുന്നു എന്നാണല്ലോ. ഇതെങ്ങനെ അറിയാം? എന്നു ചോദിക്കുന്നു എങ്കിൽ പറയാം. ജ്ഞാനവും കർമ്മവും തമ്മിലുള്ള വിരോധം പർവതംപോലെ ഇളക്കാൻ വഹിയാത്തതാണെന്നു മുമ്പു് (ഒന്നാംമന്ത്രഭാഷ്യത്തിൽ) പറഞ്ഞതു് ഓർമ്മയില്ലേ? പിന്നെ അതുരണ്ടും ഒരാൾക്കു വിധിച്ചതാണെന്നു് എങ്ങനെയാണു് വിചാരിക്കുക? ജീവിക്കുവാനിച്ഛിക്കുന്നവൻ അങ്ങനെ ഇച്ഛിക്കുന്നതു കർമ്മംചെയ്തുകൊണ്ടായിരിക്കണമെന്നു് ഇവിടെയും പറഞ്ഞിരിക്കുന്നു, ധനസമ്പന്നനായിട്ടുള്ളവനമാത്രമേ കർമ്മത്തിൽ അധികാരമുള്ളു. ഒന്നാം മന്ത്രത്തിൽ, എല്ലാം ഈശ്വരമാണെന്നു ഭാവനചെയ്തു് അവയിലുള്ള നാമരൂപാദികൃതമായ ഭേദബുദ്ധിയേ ഉപേക്ഷിച്ചു് ആത്മാവിനെ രക്ഷിക്കണമെന്നും ആരുടേയും ധനത്തേയും ആഗ്രഹിക്കരുതെന്നും പറഞ്ഞിരിക്കുന്നു. ധനം ആഗ്രഹിക്കരുതെന്നു പറഞ്ഞതുകൊണ്ടുതന്നെ ഒന്നാംമന്ത്രാർത്ഥത്തിന്റെ അധികാരിക്കു ധനംകൊണ്ടു സാധിക്കേണ്ടു കർമ്മത്തിൽ അധികാരവും നിഷേധിച്ചിരിക്കുന്നതായി

അറിയാം. ജീവിച്ചിരിപ്പാൻ ആഗ്രഹിക്ക എന്നതും കർമ്മാധികാരിക്കല്ലാതെ ജ്ഞാനാധികാരിക്കു പാടില്ലാത്തതാണു്. “ജീവിതത്തിലോ മരണത്തിലോ ഇച്ഛയുണ്ടാവരുതു്; സ്ത്രീജനങ്ങളില്ലാത്ത ആശ്രമത്തിൽ പൊയ്ക്കൊള്ളണം” എന്നാണു് ജ്ഞാനാധികാരിക്കു് വേദങ്ങളിലും ശാസ്ത്രങ്ങളിലും വിധിച്ചിട്ടുള്ള ധർമ്മം. ആകട്ടെ, കാട്ടിൽ പോയതിന്റെശേഷം തിരിച്ചുവന്നു കർമ്മം ചെയ്യണമെന്നു വിധിച്ചിരിക്കയാണെന്നു വിചാരിച്ചുകൂടെ? എന്നാണെങ്കിൽ അതും പാടില്ല. “തതോ ന പുനരിയാത്”” (ആ അരണ്യവാസത്തിൽനിന്നു, കർമ്മം ചെയ്വാനുള്ള ശ്രദ്ധയാൽ തിരിച്ചുപോരരുതു്) എന്നു സംന്യാസശാസനവുമുണ്ടു്. അതിനാൽ ഒരേ ഫലത്തെ ആഗ്രഹിക്കുന്ന ഒരുവൻതന്നെയാണു് ജ്ഞാനത്തിനും കർമ്മത്തിനും അധികാരി എന്നു വിചാരിപ്പാൻ നിവൃത്തിയില്ല. അതുമാത്രവുമല്ല, ജ്ഞാനത്തിന്റെ ഫലം ശോകമോഹാദികളുടേയും അവസ്ഥു കാരണമായ അവിദ്യയുടേയും നാശമാണെന്നു്, “കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ” എന്ന ഭാഗംകൊണ്ടും, കർമ്മഫലം, സംസാരമണ്ഡലത്തിനുള്ളിൽതന്നെയുള്ള മററുദേശമായ ഹിരണ്യഗർഭാദി പദത്തെ പ്രാപിക്കയാണെന്നു്, ‘അഗ്നേ നയ സുപഥാ” എന്നുള്ളതുവരെ ഉള്ള ഭാഗംകൊണ്ടും ഇനി പറകയും ചെയ്യും. “നാരായണോപനിഷത്തിലും, ഇമൗ ദ്വാവേവ പന്ഥാനാവനുനിഷ്ക്രാന്തതരൗ ഭവതഃ, ക്രിയാപഥശ്ചൈവ പുരസ്താത്സംന്യാസശ്ചോത്തരേണ” (സൃഷ്ടികാലംമുതൽതന്നെ വേറെ വേറെ അധികാരികൾക്കു് രണ്ടു വഴി മാത്രമാണു നടപ്പുള്ളതു്; ഒന്നാമതു ക്രിയാമാർഗ്ഗം, രണ്ടാമതു സംന്യാസം) എന്നു പറഞ്ഞിരിക്കുന്നു. “നിവൃത്തിമാർഗ്ഗംകൊണ്ടു് ഏഷണകൾ മൂന്നും ഉപേക്ഷിക്കുകയാകുന്നു സംന്യാസം; അതുതന്നെയാണു് രണ്ടിലും ശ്രേഷ്ഠമായുള്ളതു്” (ന്യാസഏവാത്യരേചയൽ=സംന്യാസംതന്നെ ശ്രേഷ്ഠമാകുന്നു.) എന്നു തൈത്തരീയകത്തിലും പറഞ്ഞിട്ടുണ്ടു്. വേദാചാര്യനായ ഭഗവാൻ വ്യാസനും ആലോചിച്ചു നിശ്ചയിച്ചു്, തന്റെ പുത്രനോടു് ഇപ്രകാരം ഉപദേശിച്ചിരിക്കുന്നു: “ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാഃ പ്രതിഷ്ഠിതാഃ. പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തശ്ച വിഭാവിതഃ; (വേദങ്ങളുടെ താല്പര്യം രണ്ടുവഴികളിലാണു്, ഒന്നു്, പ്രവൃത്തിമാർഗ്ഗം രണ്ടു്, നിവൃത്തിമാർഗ്ഗം) ഇവയുടെ വിഭാഗത്തേ മേൽകാണിച്ചുകൊള്ളാം. 2

ഇനി ആത്മജ്ഞാനമില്ലാത്തവരെ നിന്ദിക്കുവാനായിപ്പറയുന്നു:—

മന്ത്രം—ആസുര്യാ നാമ തേ ലോകാ അന്ധേന തമസാ ऽऽ
വൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാ ऽऽ
ത്മഹനോജനാഃ 3.

ഭാഷ്യം:—

| | |
|---|---|
| ആസുര്യാഃ നാമ | = ആസുര്യങ്ങളായ = അസുരന്മാക്കുള്ള |
| തേ ലോകാഃ | = ആ ലോകങ്ങൾ = ആ ജന്മങ്ങൾ |
| അന്ധേന | = അന്ധമായ = കാഴ്ചയില്ലാത്ത |
| തമസാ | = തമസ്സിനാൽ = അജ്ഞാനരൂപമായ ഇരുട്ടിനാൽ |
| ആവൃതാഃ | = ആവൃതങ്ങളാകുന്ന = മൂടപ്പെട്ടിരിക്കുന്ന |
| യേ കേ ച ജനാഃ | = ഏതെല്ലാം ജനങ്ങൾ. |
| ആത്മഹനഃ | = ആത്മാവിനെ ഹനിക്കുന്നവരാകുന്നുവോ, |
| തേ | = അവർ = ആ അവിദ്വാന്മാർ |
| പ്രേത്യ | = ഈ ദേഹത്തെ ഉപേക്ഷിച്ചിട്ടു്, = മരിച്ചിട്ടു് |
| താൻ | = അവയെ = സ്ഥാവരങ്ങൾവരെയുള്ള ആ ലോക(ജന്മ)ങ്ങളെ |
| അഭിഗച്ഛന്തി | = അഭിഗമിക്കുന്നു = തങ്ങളുടെ കർമ്മവും ജ്ഞാനവുമനുസരിച്ചു പ്രാപിക്കുന്നു. |

ഭാ—അദ്വയമായ പരമാത്മഭാവത്തെ അപേക്ഷിച്ചു ദേവന്മാർ മുതലായവരും അസുരന്മാർതന്നെയാണു്. കർമ്മഫലങ്ങളെ അനുഭവിക്കാനുള്ള അവസ്ഥയോ സ്ഥലമോ ആണു ലോകമെന്നു പറയുന്നതു്. ഇവിടെ ലോകങ്ങൾ എന്നതിനു കർമ്മഫലാനുഭവത്തിനുള്ള അവസ്ഥാഭേദങ്ങളെന്നു്, അക്ഷരാർത്ഥം കല്പിച്ചു ജന്മങ്ങൾ എന്നു് അർത്ഥത്തിലാണു പ്രയോഗം. 'നാമ' എന്ന നിപാതത്തിനു് അർത്ഥമൊന്നുമില്ല. അസുരന്മാരുടെ ലോകങ്ങൾ തീരെ കാഴ്ചയി

ല്ലാത്ത അജ്ഞാനരൂപമായ ഇരുട്ടുകൊണ്ടു മൂടിയിരിക്കുന്നവയാണു്. അവിദ്യയാകുന്ന ദോഷത്താൽ, ഉള്ള ആത്മാവിനെ അറിയാതെ തള്ളിക്കളഞ്ഞാൽ ആത്മാവിനു സ്വതേയുള്ള അജരത്വം അമരത്വം മുതലായവ അനുഭവപ്പെടാതെ മറഞ്ഞുപോകുന്നതിനാൽ ആത്മാവു മരിച്ചുപോയതിനു തുല്യമായിത്തീരുന്നു. അതിനാൽ അപ്രകാരമുള്ള പ്രാകൃതന്മാരായ അവിദ്വാന്മാരെ ആത്മഘാതികൾ എന്നു പറയുന്നു. അവർ മരിച്ചാൽ തങ്ങളുടെ കർമ്മത്തിനും അറിവിനും അനുരൂപമായി മുൻപറഞ്ഞ സ്ഥാവരങ്ങൾവരെയുള്ള ജന്മങ്ങളെ പ്രാപിക്കുന്നു. ആത്മാവിനെ ഹനിക്കുക എന്ന കുററംകൊണ്ടാണു് അവർക്കു് അപ്രകാരമുള്ള അധഃപതനം വരുന്നതു്. 3.

സാരം—ശ്രേഷ്ഠമായ മനുഷ്യജന്മം ലഭിച്ചിട്ടും ആത്മജ്ഞാനം സമ്പാദിച്ചു മുക്തന്മാരായിത്തീരുകയോ, ശാസ്ത്രവിഹിതങ്ങളായ നിത്യനൈമിത്തികകർമ്മങ്ങളെ അനുഷ്ഠിച്ചു ക്രമമുക്തിക്കു് അവകാശികളാകുകയോ ചെയ്യാതെ സ്വാഭാവികമായ കർമ്മങ്ങൾ ചെയ്തുകൊണ്ടു ജീവിക്കുന്ന പ്രാകൃതന്മാരായ ജനങ്ങൾ ആത്മഹത്യ ചെയ്യുന്നവർതന്നെയാണു്. അവർ മരിച്ചാൽ അന്ധകാരമയങ്ങളായ യോനികളിൽ ജനിച്ചു് വീണ്ടും ദീർഘമായ സംസാരത്തെ അനുഭവിക്കുന്നു. 3.

ആത്മാവിനെ ഹനിക്കയാൽ അവിദ്വാന്മാർ സംസാരിക്കയും വിദ്വാന്മാർ ആത്മാവിനെ അറികയാൽ മുക്തന്മാരായിത്തീരുകയും ചെയ്യുന്നു എന്നു പറഞ്ഞുവല്ലോ. ആ ആത്മതത്വം എങ്ങനെ ഉള്ളതാണെന്നു പറയുന്നു;—

മന്ത്രം—അനേജദേകം മനസോജവീയോ
നൈനദ്ദേവാ ആപ്നുവൻ പൂർവമർഷത്
തദ്ധാവതോഽന്യാനത്യേതി തിഷ്ഠ-
ത്തസ്മിന്നപോമാതരിശ്വാ ദധാതി. 4.

തത് = അതു് = ആ ബ്രഹ്മതത്വം.
അനേജത് = അനേജത്തും = ചലിക്കാത്തതും = തന്റെ അവസ്ഥയ്ക്കു മാററംവരാതെ എപ്പോഴും ഒരേ രൂപത്തിൽ ഇരിക്കുന്നതും.

ഏകം = ഏകമായിട്ടുള്ളതും = എല്ലാ ഭൂതങ്ങളിലും ഒന്നായിട്ടുള്ളതും.

മനസഃ = മനസ്സിനെക്കാരം = സങ്കല്പം മുതലായ ലക്ഷണത്തോടുകൂടിയ അന്തഃകരണത്തെക്കാരം

ജവീയഃ = കൂടുതൽ വേഗമുള്ളതും (ആകുന്നു)

ഏനത് = ഇതിനെ = ഈ ആത്മതത്ത്വത്തെ.

ദേവാഃ = ദേവന്മാർ = ദ്യോതനസ്വരൂപങ്ങളായ ഇന്ദ്രിയങ്ങരം

ന ആപ്നുവൻ = പ്രാപിച്ചിട്ടില്ല = ഗ്രഹിച്ചിട്ടില്ല.

പൂർവം അർഷത് = (അതു)മുമ്പേതന്നെ കടന്നുപോയിരിക്കുന്നു.

തത് = അതു് = ആ ബ്രഹ്മം.

തിഷ്ഠത് = തിഷ്ഠത്തായിട്ടു് = സ്ഥിതിചെയ്തുകൊണ്ടു് = നിന്ന നിലയ്ക്കുതന്നെ നിന്നുകൊണ്ടു്

ധാവതഃ = ധാവത്തുകളായ = ഓടുന്ന

അന്യാൻ = അന്യങ്ങളെ = മററുള്ളവയെ = മനസ്സ്, ഇന്ദ്രിയം മുതലായവയെ

അത്യേതി = അതിഗമിക്കുന്നു = കടന്നുപോകുന്നു.

തസ്മിൻ = അതിൽ = ആ ആത്മതത്ത്വത്തിൽ = ചൈതന്യസ്വരൂപമായ ആത്മതത്ത്വത്തിൽ.

മാതരിശ്വാ = മാതരിശ്വാവു് = വായു

അപഃ = അപ്പുകളെ = പ്രാണികളുടെ ചേഷ്ടാരൂപങ്ങളായ കർമ്മങ്ങളെ.

ദധാതി = ധരിക്കുന്നു = വിഭജിക്കുന്നു 4.

ഭാഷ്യം—മുമ്പു പറഞ്ഞ ആത്മതത്ത്വം സ്വന്തനിലയ്ക്കു ഒരിക്കലും മാററംവരാതെ എപ്പോഴും ഒരേ രൂപത്തിൽ ഇരിക്കുന്നതും, എല്ലാ ഭൂതങ്ങളിലും ഒന്നായി സ്ഥിതിചെയ്യുന്നതും, സങ്കല്പം മുതലായ ലക്ഷണങ്ങളോടുകൂടിയ മനസ്സിനെക്കാരം കൂടുതൽ വേഗമുള്ളതുമാകുന്നു. ആകട്ടെ, ആത്മതത്ത്വം നിശ്ചലമാണെന്നും മനസ്സിനെക്കാരം വേഗമുള്ളതാണെന്നും പറയുന്നതു് പരസ്പരവിരുദ്ധമായിരിക്കുന്നുവല്ലോ. അതിനെന്താണു

സമാധാനം? പറയാം. ആത്മതത്വം നിരുപാധികമായും സോപാധികമായുമിരിക്കാം. നിരുപാധികമായ സ്വരൂപത്തിൽ ആണു് അതു ചലിക്കാത്തതും അഖണ്ഡവും (ഏകവും) എന്നുപറഞ്ഞതു്. സങ്കല്പവികല്പങ്ങളാകുന്ന ലക്ഷണങ്ങളോടുകൂടിയ അന്തഃകരണമാകുന്ന ഉപാധിയെ അനുവർത്തിക്കുമ്പോൾ അതു മനസ്സിനെക്കാൾ വേഗമുള്ളതുതന്നെ. ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്ന മനസ്സു് സങ്കല്പത്താൽ ക്ഷണത്തിൽ ബ്രഹ്മലോകം മുതലായ ദൂരസ്ഥലങ്ങളിൽ എത്തുന്നതിനാൽ മനസ്സു് ഏററവും വേഗമുള്ളതാണെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണല്ലോ. അതു് അതിവേഗത്തിൽ ബ്രഹ്മലോകാദികളിൽ എത്തുമ്പോൾ അവിടെ നേരത്തേകൂട്ടി എത്തിയിരിക്കുന്നതുപോലെ ആത്മചൈതന്യത്തിന്റെ പ്രകാശമുള്ളതായി കാണുന്നു. അതുകൊണ്ടാണു മനസ്സിനെക്കാൾ വേഗമുള്ളതെന്നു പറഞ്ഞതു്. വിഷയങ്ങളെ ദ്യോതിപ്പിക്കയാൽ—വെളിപ്പെടുത്തുകയാൽ—ഇന്ദ്രിയങ്ങളെ ദേവന്മാർ എന്നു പറയുന്നു. കണ്ണുമുതലായ ആ ഇന്ദ്രിയങ്ങൾ ആ ആത്മതത്വത്തെ പ്രാപിച്ചിട്ടില്ല (അറിഞ്ഞിട്ടില്ല). ആത്മചൈതന്യത്തിന്റെ ആഭാസമാത്രംപോലും (ഛായപോലും) ഇന്ദ്രിയങ്ങൾക്കു വിഷയമാകുന്നില്ല. ഇന്ദ്രിയങ്ങളുടേയും ആത്മതത്വത്തിന്റേയും മദ്ധ്യേ മനോവ്യാപാരം ഒരു മറവായിരിക്കുന്നതിനാലാണു് അവയ്ക്കു ആത്മചൈതന്യത്തെ ഗ്രഹിക്കുവാൻ സാധിക്കാത്തതു്. ആ ആത്മതത്വം വേഗംകൂടിയ മനസ്സിനെക്കാളുംമുമ്പേ പോയിരിക്കുന്ന സ്ഥിതിക്കു വേഗം കുറഞ്ഞ ഇന്ദ്രിയങ്ങൾ അതിന്റെ കൂടെ എത്തുകയില്ലല്ലോ. അതു് ആകാശംപോലെ സർവവ്യാപിയാണു്. അതിനാൽ ആണു് അതു മുമ്പേതന്നെ പോയിരിക്കുന്നു എന്നു പറഞ്ഞതു്. ആ ആത്മതത്വത്തിനു യാതൊരു സംസാരധർമ്മവുമില്ലാത്തതിനാൽ നിരുപാധികമായ രൂപത്തിൽ അതിനു് യാതൊരു വികാരവുമില്ലെങ്കിലും, അതു് ഉപാധിയാലുണ്ടാകുന്ന എല്ലാ സംസാരവികാരങ്ങളേയും അനുഭവിക്കുന്നതായും അനേകമായും ഓരോ ദേഹത്തിലും വേറെയായും അവിവേകികളായ മൂഢന്മാർക്കു തോന്നുന്നു. അതുകൊണ്ടാണു്, അതു്, ഓടുന്ന മനസ്സു് വാക്കു് ഇന്ദ്രിയങ്ങൾ മുതലായവയെ, നിന്നനിലയ്ക്കു നിന്നുകൊണ്ടുതന്നെ കടന്നുപോകുന്നതുപോലെയിരിക്കുന്നു എന്നു പറഞ്ഞതു്. നിത്യചൈതന്യസ്വരൂപമായ ആ ആത്മ

തത്വത്തിൽ, വായു, പ്രാണികളുടെ ചേഷ്ടാരൂപങ്ങളായ കർമ്മങ്ങളെ പ്രത്യേകം നടത്തുന്നു. മാതാവിൽ (ആകാശത്തിൽ) ഗമിക്കുന്നതുകൊണ്ടു മാതരിശ്വാവെന്നു പറയുന്നതും എല്ലാ പ്രമാണികളുടേയും ചേഷ്ടകൾക്കു കാരണഭൂതവും, എല്ലാ കാര്യകാരണസമൂഹങ്ങളും ഓതപ്രോതരീതിയിൽ (ഊടും പാവുമെന്ന രീതിയിൽ) അതിനെ ആശ്രയിച്ചിരിക്കുന്നതിനാൽ സൂത്രമെന്നു പേരുള്ളതും എല്ലാ ലോകത്തേയും നിലനിർത്തുന്നതും ആയ ഈ വായുവാണു്, അഗ്നി, ആദിത്യൻ, മേഘം മുതലായവയുടെ ജ്വലനദഹനങ്ങൾ, പ്രകാശനം, അഭിവർഷണം, മുതലായ കർമ്മങ്ങളെ പകുത്തു കൊടുത്തിരിക്കുന്നതു്. "ഭീഷാ ƒ സ്മാദ്വായുഃ പവതേ" (ഈ ബ്രഹ്മത്തെ ഭയപ്പെട്ടിട്ടാണു് വായു തന്റെ പവനക്രിയ (ശുദ്ധീകരിക്കുന്ന പ്രവൃത്തി) നടത്തുന്നതു്. ഇത്യാദി ശ്രുതിയുണ്ടു്. എല്ലാ കാര്യകാരണാദി വികാരങ്ങളും നിത്യചൈതന്യസ്വരൂപവും എല്ലാററിനും അടിസ്ഥാനവുമായ ആത്മചൈതന്യമുണ്ടെങ്കിൽ മാത്രമേ സംഭവിക്കയുള്ളു എന്നാണു് അതിന്റെ അർത്ഥം.

മന്ത്രങ്ങൾക്കു മടിയില്ലാത്തതിനാൽ മുൻമന്ത്രത്തിൽ പറഞ്ഞ അർത്ഥംതന്നെ വീണ്ടും പറയുന്നു:—

മന്ത്രം—തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ
തദന്തരസ്യ സർവസ്യ തദ് സർവസ്യാസ്യ ബാഹ്യതഃ 5

തത് = അതു് = ആ ആത്മതത്വം.
ഏജതി = ചലിക്കുന്നു.
തത് = അതു് = അതുതന്നെ.
ന ഏജതി = ചലിക്കുന്നില്ല.
തദ് ദൂരെ = അതു ദൂരത്തിലാണു്.
തദ് ഉ അന്തികേ = അതു് അടുത്തുമാണു്.
തദ് = ആ ബ്രഹ്മതത്വം
അസ്യ സർവസ്യ = ഇതിന്റെ എല്ലാററിന്റേയും
അന്തഃ = ഉള്ളിലുണ്ടു്.
തദ് ഉ = അതു്.
അസ്യ സർവസ്യ = ഇതിന്റെ എല്ലാം.
ബാഹ്യതഃ = പുറമേയും (ഉണ്ടു്.)

ഭാഷ്യം—പ്രകൃതമായ ആ ആത്മതത്വം ചലിക്കുന്നുണ്ട്. എന്നാൽ സ്വതേ അതു ചലിക്കുന്നില്ല. വാസ്തവത്തിൽ ചലിക്കാതിരിക്കുകയാണെങ്കിലും ചലിക്കുന്നതുപോലെ തോന്നുന്നതാണെന്നു സാരം. അനേകകോടി വർഷങ്ങളെക്കൊണ്ടും അവിദ്വാന്മാർക്കു പ്രാപിക്കുവാൻ കഴിയാത്തതാകയാൽ അതു ദൂരത്തിലെന്നപോലെ ഇരിക്കുന്നു. വിദ്വാന്മാർക്കാകട്ടെ, തങ്ങളുടെ ആത്മാവുതന്നെയായതിനാൽ അതു ദൂരത്തിലല്ലെന്നു മാത്രമല്ല, അടുത്താണുതാനും. നാമരൂപക്രിയാത്മകമായ ഈ ചരാചരങ്ങളുടെ എല്ലാം ഉള്ളിൽ അതു ഉണ്ട്. എന്തെന്നാൽ അത് അത്യന്തം സൂക്ഷ്മമാകുന്നു. അത് എല്ലാത്തിന്റെയും പുറത്തും ആകാശംപോലെ വ്യാപിച്ചിരിക്കുന്നു. അകത്തും പുറമേയും ഉണ്ടെന്നു പറഞ്ഞതിനാൽ മദ്ധ്യേ ഇല്ലെന്നും വിചാരിക്കേണ്ട; അത് അഖണ്ഡമായിട്ടുള്ളതാണ്. 'അയമാത്മാസർവാന്തരഃ (ഈ ആത്മാവ് എല്ലാത്തിന്റെയും ഉള്ളിലുണ്ട്) എന്നും, 'പ്രജ്ഞാനഘന ഏവ (നിരന്തരമായ ചൈതന്യംതന്നെയാണ്) എന്നും ശ്രുതി പറയുന്നു 5.

മന്ത്രം—യസ്തു സർവാണി ഭൂതാന്യാത്മന്യേവാനുപശ്യതി
സർവഭൂതേഷുചാഽഽത്മാനം തതോ ന വിജുഗുപ്സതേ (6)

| | |
|---|---|
| യഃ തു | = യാതൊരുവൻ = യാതൊരു മുമുക്ഷുവായ സംന്യാസി |
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളേയും = അവ്യക്തംമുതൽ സ്ഥാവരങ്ങളോളംവരെയുള്ള സകല ചരാചരങ്ങളേയും. |
| ആത്മനി ഏവ അനുപശ്യതി | = ആത്മാവിൽതന്നെ കാണുന്നുവോ, ആത്മാവിൽനിന്നു ഭിന്നങ്ങളായി കാണാതിരിക്കുന്നുവോ, |
| സർവഭൂതേഷു | = എല്ലാ ഭൂതങ്ങളിലും = മുമ്പറഞ്ഞ എല്ലാ ഭൂതങ്ങളിലും = എല്ലാ ഭൂതങ്ങളുടേയും ആത്മാവായിതന്നേയും |
| ആത്മാനം ച | = ആത്മാവിനേയും = തന്നെയും |
| അനുപശ്യതി | = കാണുന്നുവോ. |
| സഃ | = അവൻ. |
| തതഃ | = അതിനാൽ = അങ്ങനെ കാണുന്നതിനാൽ |

ന വിജുഗുപ്സതേ = നിന്ദിക്കയില്ല = യാതൊന്നിനേയും നിന്ദിക്കയില്ല.

**ഭാഷ്യം**—ഏതു മോക്ഷേച്ഛുവായ സംന്യാസി അവ്യക്തം മുതൽ സ്ഥാവരങ്ങൾവരെയുള്ള എല്ലാററിനേയും തന്നിൽ തന്നെ കാണുകയും—അതായതു ആത്മാവല്ലാത്തതായി യാതൊന്നിനേയും കാണാതിരിക്കയും അതുപോലെ സർവ ഭൂതങ്ങൾക്കും ആത്മാവായിത്തന്നെ കാണുകയും ചെയ്യുന്നുവോ അവൻ ആ വിധത്തിലുള്ള കാഴ്ചനിമിത്തം യാതൊന്നിനേയും നിന്ദിക്കയില്ല. സർവഭൂതങ്ങളിലും ആത്മാവിനെ കാണുന്നതു് എങ്ങനെ എന്നാൽ:—കാര്യകാരണങ്ങളുടെ സംഘാതമായ ഈ ദേഹത്തിനു ഞാൻ ആത്മാവായും ചേതനയെ നൽകുന്നവനായും അതിന്റെ സർവപ്രത്യയങ്ങൾക്കും (എല്ലാ ബോധങ്ങൾക്കും) സാക്ഷിയായും കേവലനായും നിർഗ്ഗുണനായുമിരിക്കുന്നതുപോലെതന്നെ അവ്യക്തംമുതൽ സ്ഥാവരങ്ങൾവരെയുള്ള എല്ലാ ഭൂതങ്ങൾക്കും ഇതേ രൂപത്തിൽ ഞാൻതന്നെയാണു് ആത്മാവായിരിക്കുന്നതു്, എന്നിങ്ങനെയാണു്. മേൽപറഞ്ഞവിധം കാണുന്നവൻ യാതൊന്നിനേയും നിന്ദിക്കയില്ലെന്നുള്ളതു സിദ്ധമായതിനെ അനുവദിക്ക, അല്ലെങ്കിൽ വസ്തുസ്ഥിതി പറയുക, മാത്രമാണു്. താനല്ലാതെ മറെറാരു വസ്തു ചീത്തയായിക്കാണുമ്പോൾ ആണല്ലോ നിന്ദതോന്നുന്നതു്. എല്ലായിടത്തും അത്യന്തവിശുദ്ധമായ ആത്മാവിനെത്തന്നെ നിരന്തരമായി കാണുന്നവനു നിന്ദതോന്നുന്നതിനു നിമിത്തമായ വേറൊരു വസ്തുവില്ലാത്തതിനാൽ അവൻ നിന്ദിക്കയില്ലെന്നുള്ളതു സിദ്ധംതന്നെ. 6

ഈ അർത്ഥത്തെത്തന്നെ വേറൊരു മന്ത്രവും പറയുന്നു:—

മന്ത്രം:—യസ്മിൻ സർവാണി ഭൂതാന്യാത്മൈവാ ഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ ? 7

യസ്മിൻ = യാതൊരുകാലത്തിൽ, അല്ലെങ്കിൽ യാതൊരാത്മാവിൽ.

വിജാനതഃ = അറിയുന്നവനു് = പരമാർത്ഥവസ്തുവിനെ അറിയുന്നവനു്.

സർവാണി ഭൂതാനി = എല്ലാ ഭൂതങ്ങളും.

ആത്മാ ഏവ അഭൂൽ = ആത്മാവായി ഭവിച്ചിരിക്കുന്നുവോ,

തത്ര = ആ കാലത്തിൽ, അല്ലെങ്കിൽ ആ ആത്മാവിൽ

ഏകത്വം അനുപശ്യതഃ = ഒന്നാണെന്നുള്ള അവസ്ഥ കാണുന്നവനു്

മോഹഃ കഃ = മോഹമേതു്.

ശോകഃ കഃ = ശോകമേതു്.

ഭാഷ്യം:—ഏതു കാലത്തു്, അല്ലെങ്കിൽ ഏതൊരാത്മാവിൽ പരമാർത്ഥാത്മദർശനത്താൽ എല്ലാ ഭൂതങ്ങളും ആത്മാവുതന്നെയായിത്തീർന്നിരിക്കുന്നുവോ അക്കാലത്തിൽ അല്ലെങ്കിൽ ആ ആത്മാവിൽ മോഹമേതു്? ശോകമേതു്? ശോകവും മോഹവുമാണു കാമകർമ്മങ്ങൾക്കു ബീജമായിട്ടുള്ളതു്. അതു് അറിവില്ലാത്തവനു മാത്രമേ ഉണ്ടാകയുള്ളു. വിശുദ്ധവും ആകാശതുല്യവുമായ ആത്മാവിൻെറ ഏകത്വത്തെ കാണുന്നവനു് അതുണ്ടാകയില്ല. മോഹമേതു്? ശോകമേതു്? എന്നിങ്ങനെ അവിദ്യയിൽനിന്നുണ്ടാകുന്ന ശോകമോഹങ്ങൾ സംഭവിക്കയില്ലെന്നു കാണിച്ചതിനാൽ സംസാരത്തിനും അതിൻെറ കാരണത്തിനും അത്യന്തമായ ഉച്ഛേദം പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നു. 7

മുൻപറഞ്ഞ മന്ത്രങ്ങളിൽ പറഞ്ഞ ആത്മാവു സ്വന്തരൂപത്തിൽ ഏതുമാതിരി ലക്ഷണത്തോടുകൂടിയതാണെന്നു പറയുന്നു:—

മന്ത്രം—സപര്യ്യഗാച്ഛുക്രമകായമവ്രണ-
മസ്നാവിരം ശുദ്ധമപാപവിദ്ധം
കവിർമ്മനീഷീപരിഭൂഃസ്വയംഭൂ-
യാഥാതഥ്യതോ ഽർത്ഥാൻവ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ

സഃ = അതു് = ആ ആത്മാവു = മുൻ പറഞ്ഞ വിധത്തിലുള്ള ആത്മാവു്

പര്യ്യഗാത് = പരിഗമിച്ചിരിക്കുന്നു = ചുററും ഗമിച്ചിരിക്കുന്നു = ആകാശംപോലെ സർവത്ര വ്യാപിച്ചിരിക്കുന്നു.

| | |
|---|---|
| ശുക്രം | = ശുദ്ധവും ജ്യോതിസ്സുള്ളവനും |
| അകായം | = ശരീരമില്ലാത്തവനും = ലിങ്ഗശരീരമില്ലാത്തവനും |
| അവ്രണം | = മുറിവില്ലാത്തവനും } = സ്ഥൂലശരീരമില്ലാത്തവനും |
| അസ്നാവിരം | = ഞരമ്പുകളില്ലാത്തവനും } = സ്ഥൂലശരീരമില്ലാത്തവനും |
| ശുദ്ധം | = ശുദ്ധനും = നിർമ്മലനും = അവിദ്യാമലമില്ലാത്തവനും = കാരണശരീരമില്ലാത്തവനും |
| അപാപവിദ്ധം | = ധർമ്മം അധർമ്മം മുതലായ പാപങ്ങളുടെ സമ്പർക്കമില്ലാത്തവനും |
| കവിഃ | = കവിയും = കടന്നുകാണുന്നവനും = സർവസാക്ഷിയും |
| മനീഷീ | = സർവജ്ഞനും |
| പരിഭൂഃ | = എല്ലാററിനും മേലേയായുള്ളവനും |
| സ്വയംഭൂഃ | = താൻതന്നെ ആയുള്ളവനും = മേലുള്ളതും കീഴുള്ളതും എല്ലാം താൻതന്നെ ആയുള്ളവനും ആകുന്നു. |
| സഃ | = അദ്ദേഹം = ആ ആത്മാവു് = നിത്യമുക്തനായ ആ ഈശ്വരൻ |
| ശാശ്വതീഭ്യഃ | = നിത്യകളായ |
| സമാഭ്യഃ | = സമകൾക്കായിട്ടു = സംവത്സരങ്ങൾ എന്നു പേരുള്ള പ്രജാപതികൾക്കായിട്ടു് |
| യാഥാതഥ്യതഃ | = വേണ്ടവിധത്തിൽ |
| അർത്ഥാൻ | = അർത്ഥങ്ങളെ = ഉണ്ടാക്കേണ്ട പദാർത്ഥങ്ങളെ |
| വ്യദധാൽ | = പകുത്തുവച്ചു. |

ഭാഷ്യം—ആ ആത്മാവു് ആകാശംപോലെ വ്യാപിച്ചിരിക്കുന്നതും ദീപ്തിയുള്ളതും ലിങ്ഗശരീരവും സ്ഥൂലശരീരവും കാരണശരീരവും ഇല്ലാത്തതും ധർമ്മം അധർമ്മം മുതലായവ ഒന്നും പററാത്തതും സർവസാക്ഷിയും സർവജ്ഞനായ ഈശ്വരനും ആകുന്നു. സർവസാക്ഷി എന്നുള്ളതിലേക്കു് നാന്യോ ƒ തോസ്തി (ഇതല്ലാതെ വേറെ ഒരു വിജ്ഞാതാവുമില്ല) എന്നു തുടങ്ങിയ ശ്രുതി പ്രമാണമാകുന്നു. എല്ലാററിനുംമേലുള്ളതും ഏതിന്നുമേലായിരിക്കുന്നുവോ അതും അദ്ദേഹംതന്നെ. നിത്യ

മുക്തനായ ആ ഈശ്വരൻ സർവ്വജ്ഞനായതിനാൽ, എന്നും നിലനില്ക്കുന്ന, സംവത്സരങ്ങൾ എന്നുപേരുള്ള പ്രജാപതികൾക്കായി, വേണ്ടവിധത്തിൽ കർമ്മം, ഫലം, സാധനം ഇവയായിട്ടു്, ചെയ്യേണ്ട പദാർത്ഥങ്ങളെ വിഭജിച്ചു. ശുക്രം എന്നതുമുതൽ അപാപവിദ്ധം എന്നതുവരെയുള്ള ശബ്ദങ്ങളെ സപര്യഗാത് എന്ന ഉപക്രമവും കവിർമ്മനീഷീ എന്ന ഉപസംഹാരവും അനുസരിച്ചു് പുല്ലിംഗമാക്കണം.

സാരം—ആ ആത്മാവുതന്നെയാണു് ഈശ്വരൻ. അദ്ദേഹം ചൈതന്യസ്വരൂപനാണു്. സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ അദ്ദേഹത്തിന്നില്ല. ദുഃഖഹേതുവായ അവിദ്യ ഇല്ലാത്തതിനാൽ പുണ്യവും പാപവും അദ്ദേഹത്തിൽ പററുകയില്ല. അദ്ദേഹം എല്ലാററിനും സാക്ഷിയും എല്ലാം അറിയുന്നവനും അത്രേ. നാനാരൂപങ്ങളിലുള്ള ആധാരങ്ങളും ആധേയങ്ങളും അദ്ദേഹംതന്നെ. സർവ്വജ്ഞനും സർവ്വശക്തനുമായ അദ്ദേഹമാണു് സംവത്സരങ്ങൾ എന്നുപേരുള്ള നിത്യരായ പ്രജാപതികൾക്കായി, ഇന്നഇന്ന കാലങ്ങളിൽ ഇന്നതിന്നതെല്ലാം ചെയ്യണം, അതു് ഇന്നതിന്നതുകൊണ്ടുവേണം, ഇന്നഇന്ന സാധനങ്ങൾ ഉണ്ടാവണം, അതിനു് ഇന്നതിന്നതെല്ലാം ഫലം എന്നും കല്പിച്ചതു്.

ഈ മന്ത്രത്തിനു മററു ഭാഷ്യങ്ങളിലും വ്യാഖ്യാനങ്ങളിലും അല്പം വ്യത്യാസപ്പെട്ട അർത്ഥമാണു കാണുന്നതു്. അനന്താചാര്യകൃതമായ ഈശാവാസ്യഭാഷ്യമനുസരിച്ചുള്ള അർത്ഥം:—

| | | |
|---|---|---|
| സഃ | = | അവൻ=മുൻപറഞ്ഞവിധത്തിൽ ആത്മാവിനെ കാണുന്നവൻ |
| ശുക്രം | = | ശുദ്ധനായും |
| അകായം | = | ശരീരമില്ലാത്തവനായും |
| അവ്രണം | = | വിടവില്ലാത്തവനായും = പൂർണ്ണനായും |
| അസ്നാവിരം | = | സ്നാവാക്കൾ (ഞരമ്പുകൾ) ഇല്ലാത്തവനായും |
| ശുദ്ധം | = | ശുദ്ധനായും = സത്വരജസ്തമസ്സുകളില്ലാത്തവനായും |
| അപാപവിദ്ധം | = | പാപസ്പർശമില്ലാത്തവനായും (ക്ലേശാദികളില്ലാത്തവനായും) ഉള്ള |

(ആത്മാനം) = (ആത്മാവിനെ)
പര്യ്ഗാത് = പ്രാപിക്കുന്നു.
കവിഃ = സർവജ്ഞനും
മനീഷീ = മനസ്സിനെ നിയന്ത്രിക്കുന്നവനും
= ജ്ഞാനസ്വരൂപനും
പരിഭൂഃ = എല്ലാററിനേയും കീഴടക്കുന്നവനും
സ്വയംഭൂഃ = തനിയേഭവിക്കുന്നവനും = സ്വതന്ത്രനും (ആയ)
സഃ = അവൻ = ആത്മജ്ഞാനി പ്രാപിക്കുന്ന ആത്മാവു്
ശാശ്വതീഭ്യഃ സമാഭ്യഃ = നിത്യങ്ങളായ സംവത്സരങ്ങളിൽ = എന്നും
യാഥാതഥ്യതഃ = യഥാർത്ഥമായവിധത്തിൽ = വേണ്ട പോലെ
അർത്ഥാൻ = പദാർത്ഥങ്ങളെ
വ്യദധാത് = വിധാനം ചെയ്യുന്നു = സൃഷ്ടിക്കുന്നു.

മുൻമന്ത്രങ്ങളിൽ പറഞ്ഞപ്രകാരം ആത്മജ്ഞാനം സിദ്ധിച്ചവൻ ശുദ്ധനും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ ഇല്ലാത്തവനും, സത്വരജസ്തമസ്സുകളോ പുണ്യപാപങ്ങളോ അവയുടെ പരിപാകരൂപങ്ങളായ ക്ലേശാദികളോ ഒന്നും കൂടാത്തവനും ആയ ആത്മാവിനെ പ്രാപിക്കുന്നു. ശരീരാദികളൊന്നുമില്ലെങ്കിലും അചിന്ത്യശക്തിയും സർവജ്ഞനും ജ്ഞാനസ്വരൂപനും എല്ലാററിനേയും കീഴടക്കുന്നവനും സ്വതന്ത്രനും ആയ ആ പരമാത്മാവു് ആദിയും അന്തവുമില്ലാത്ത കാലത്തിൽ വേണ്ടതു പോലെ പദാർത്ഥങ്ങളെ സൃഷ്ടിക്കുന്നു.

ജ്ഞാനമാർഗ്ഗത്തിൻേറയും കർമ്മമാർഗ്ഗത്തിൻേറയും വിഭാഗത്തെ കാണിപ്പാൻപോകുന്നു:—

ഭാഷ്യം—'ഈശാവാസ്യമിദം സർവം 'മാഗൃധഃ കസ്യസ്വിദ്ധനം' എന്നു് ആദ്യമായ മന്ത്രംകൊണ്ടു സർവൈഷണകളും പരിത്യജിച്ചിട്ടുണ്ടാകുന്ന ജ്ഞാനനിഷ്ഠ പറഞ്ഞു. അജ്ഞന്മാരും ജീവിപ്പാൻ ആഗ്രഹിക്കുന്നവരുമായിട്ടുള്ളവർക്കു ജ്ഞാനനിഷ്ഠ സംഭവിക്കാത്തതിനാൽ അവർക്കുവേണ്ടി 'കുർവ്വന്നേവേഹകർമ്മാണി' എന്നു കർമ്മനിഷ്ഠ രണ്ടാമത്തു

പറഞ്ഞിരിക്കുന്നു. മന്ത്രങ്ങളിൽ കാണിച്ചിട്ടുള്ള ഈ നിഷ്ഠകളുടെ വിഭാഗം 'സോ ഽ കാമയത ജായാ മേ സ്യാത്'' (എനിക്കു ജായയുണ്ടാകണമെന്ന് അവൻ ആഗ്രഹിച്ചു) ഇത്യാദി ഭാഗം കൊണ്ടു ബൃഹദാരണ്യകത്തിലും കാണിച്ചിട്ടുണ്ട്. ''മന ഏവാസ്യാ ഽ ഽ ത്മാ വാഗ ജായാ'' (ഇവനു മനസ്സുതന്നെയാണ് ആത്മാവ്, വാക്കു ഭാര്യ) ഇത്യാദി വചനത്താൽ അജ്ഞനും കാമിയുമായിട്ടുള്ളവനുവേണ്ടിയാണു കർമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളതെന്നറിയാം. മനസ്സു മുതലായവയെ ആത്മാവെന്നും മററും വിചാരിക്കുന്നതു് അജ്ഞാനംനിമിത്തമാണല്ലൊ. അജ്ഞൻ, ബാഹ്യകാമിനിയെ ലഭിക്കാതെവരുമ്പോൾ ഉറക്കത്തിൽ മനസ്സങ്കല്പസിദ്ധയായ കാമിനിയെ അനുഭവിക്കുന്നതായി പ്രസിദ്ധി ഉണ്ടല്ലോ. അതുപോലെ, എനിക്കു ഭാര്യ ഉണ്ടാകണം; എന്നിട്ടു സന്താനോൽപാദനം ചെയ്യണം; എനിക്കു ധനമുണ്ടാകണം; പിന്നെ കർമ്മങ്ങൾ ചെയ്യണം എന്നിങ്ങനെ ആഗ്രഹിക്കുന്നവനു്, ബാഹ്യമായ ജായ മുതലായവ കിട്ടാതെ പോകുമ്പോൾ ഉള്ള ആദ്ധ്യാത്മികമായ ജായാദി സമ്പത്തിനെ ആണ് ''മന ഏവാസ്യാ ഽ ഽ ത്മാ'' ഇത്യാദി ഭാഗംകൊണ്ടു കാണിക്കുന്നതു്. അതിനാൽ അജ്ഞത്വവും കാമിത്വവും കർമ്മനിഷ്ഠനായിട്ടുള്ളവനു തീർച്ചയാണെന്നറിയാം. ആ കർമ്മങ്ങളുടെ ഫലം ഏഴുവിധത്തിലുള്ള അന്നങ്ങളേ സൃഷ്ടിക്കയും— ഏഴ് അന്നങ്ങൾ:—
1. സാധാരണ അന്നം. 2. ദർശം. 3. പൂർണ്ണമാസം. 4. മനസ്സ്. 5. വാക്ക്. 6. പ്രാണൻ. 7. ഗവ്യം (പാൽ) ഇവയാണ്.—അവയെ താനെന്നും തന്റേതെന്നും ഭാവിച്ച് അവയിൽ ആത്മത്വത്തെ ആരോപിച്ചുകൊണ്ടു സ്ഥിതി ചെയ്കയുമാണ്. അതുതന്നെയാണ് പ്രസിദ്ധമായ സംസാരം. ഇവരിൽ ഓരോ യജമാനനും വിഹിതമോ പ്രതിഷിദ്ധമോ ആയ കർമ്മത്തേയോ ജ്ഞാനത്തേയോ അനുഷ്ഠിക്കുന്നതിനാൽ സാക്ഷാത്തായോ പരമ്പരയായോ എല്ലാ സംസാരത്തേയും ജനിപ്പിക്കുന്നതുകൊണ്ടു പിതാവെന്നു പറയപ്പെടുന്നു. ആത്മജ്ഞാനികൾക്കാകട്ടെ, കർമ്മനിഷ്ഠയ്ക്കു വിപരീതമായി, ഏഷണകൾ മൂന്നും ഉപേക്ഷിച്ചിട്ടുള്ള ആത്മസ്വരൂപനിഷ്ഠതന്നെ 'കിം പ്രജയാ കരിഷ്യാമോ യേഷാം നോ ഽ യമാത്മാ ഽ യം ലോകഃ' (നമുക്കു പ്രജയെക്കൊണ്ടു്

എന്താണു പ്രയോജനം? നമുക്ക ഈ ആത്മാവുതന്നെ ലോകം) എന്നതു മുതലായ ഭാഗംകൊണ്ടു കാണിച്ചിരിക്കുന്നു. ജ്ഞാന നിഷ്ഠന്മാരായ സംന്യാസികാംക്ക വേണ്ടിയാണു്, 'സപര്യ്യ ഗാദ'' എന്നവരെയുള്ള മന്ത്രങ്ങാംകൊണ്ടു് ആത്മാവിൻെറ യഥാർത്ഥസ്വരൂപത്തെ, 'അസുര്യ്യാനാമതേ' ഇത്യാദികൊണ്ടു അവിദ്വാന്മാരേ നിന്ദിച്ചു, അതുവഴിയായി, ഉപദേശിച്ചിരിക്കുന്നതു്. എന്തെന്നാൽ അവർക്കല്ലാതെ കാമികാംക്ക ഇതിൽ അധികാരമില്ലല്ലോ. ശ്വേതാശ്വതരന്മാരുടെ മന്ത്രോപനിഷത്തിലും 'അത്യാശ്രമിഭ്യഃ പരമം പവിത്രം പ്രോവാചസമ്യഗൃഷിസങ്ഘജുഷ്ടം' (അത്യാശ്രമികാംക്കവേണ്ടി— ഉത്തമാശ്രമികാംക്കവേണ്ടി—പരമവും പവിത്രവും ഋഷിസങ്ഘങ്ങാം സേവിക്കുന്നതുമായ ബ്രഹ്മജ്ഞാനത്തെ വേണ്ടുംവണ്ണം പറഞ്ഞിരിക്കുന്നു) എന്നു വേർതിരിച്ചു പറഞ്ഞിട്ടുണ്ടു്. 8. ഇനി കർമ്മനിഷ്ഠന്മാരും കർമ്മംചെയ്തുകൊണ്ടുതന്നെ ജീവിപ്പാൻ ആഗ്രഹിക്കുന്നവരുമായ കർമ്മികാംക്കവേണ്ടി പറയുന്നു:—

മന്ത്രം:—അന്ധം തമഃ പ്രവിശന്തി യേ ഽ വിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ 9

| | | |
|---|---|---|
| യേ | = | എവർ |
| അവിദ്യാം | = | അവിദ്യയെ = വിദ്യയല്ലാത്തതിനെ = കർമ്മത്തെത്തന്നെ |
| ഉപാസതേ | = | ഉപാസിക്കുന്നുവോ = സേവിക്കുന്നുവോ |
| തേ | = | അവർ |
| അന്ധം തമഃ | = | അന്ധമായ തമസ്സിനെ = കാഴ്ചയില്ലാത്ത ഇരുട്ടിനെ |
| പ്രവിശന്തി | = | പ്രവേശിക്കുന്നു |
| യേ ഉ | = | പിന്നെ എവർ |
| വിദ്യായാം | = | വിദ്യയിൽത്തന്നെ—ദേവതാദിജ്ഞാനത്തിൽതന്നെ |
| രതാഃ | = | രതന്മാരായിരിക്കുന്നുവോ = തല്പരന്മാരായിരിക്കുന്നുവോ, |
| തേ | = | അവർ |

തതഃ = അതിനെക്കാരം = മുൻപറഞ്ഞ അന്ധമായ തമസ്സിനേക്കാരം
ഭൂയഃ ഇവ = കൂടുതലായിത്തന്നെയുള്ള
തമഃ = തമസ്സിനെ = ഇരുട്ടിനെ
പ്രവിശന്തി = പ്രവേശിക്കുന്നു

ഭാഷ്യം—അവിദ്യ = വിദ്യയല്ലാത്തതു്. കർമ്മമെന്നു സാരം. കർമ്മം വിദ്യയ്ക്കു വിരോധി ആയതിനാൽ അതിനെ അവിദ്യ എന്നു പറയുന്നു. അവിദ്യയെ ഉപാസിക്കുന്നവർ എന്നുവച്ചാൽ അഗ്നിഹോത്രാദികർമ്മങ്ങളെമാത്രം വളരെ താല്പര്യത്തോടുകൂടി അനുഷ്ഠിക്കുന്നവർ എന്നർത്ഥം. ദേവതാദിജ്ഞാനംകൂടാതെ അഗ്നിഹോത്രം മുതലായ കർമ്മങ്ങരം അനുഷ്ഠിക്കുന്നവർ അധോഗതിയെ പ്രാപിക്കും. എന്നാൽ കർമ്മങ്ങളെ വെടിഞ്ഞു ദേവതാദിജ്ഞാനത്തെമാത്രം ആശ്രയിക്കുന്നവർക്കു മുൻപറഞ്ഞതിലും കൂടുതലായ അധഃപതനവുമുണ്ടാകും. അതിനാൽ ദേവതാദിജ്ഞാനവും അഗ്നിഹോത്രാദികർമ്മാനുഷ്ഠാനവും ഒരുമിച്ചുതന്നെ വേണ്ടതാണെന്നു മന്ത്രാർത്ഥം. കർമ്മനിരതന്മാരായവർ ദേവതാദിജ്ഞാനത്തോടുകൂടി കർമ്മങ്ങരം അനുഷ്ഠിക്കണമെന്നു സാരം. ആകട്ടെ, ഈ വിധി കർമ്മികരംക്കായിട്ടുമാത്രമാണു്, എല്ലാവർക്കുമായിട്ടല്ല എന്നു് എങ്ങനെയാണു നിശ്ചയിച്ചതു്? എന്നു ചോദിക്കയാണെങ്കിൽ പറയാം. യാതൊരു ആഗ്രഹവുമില്ലാത്തവനു്, സാദ്ധ്യമായ സ്വർഗ്ഗാദി എന്നോ സാധനമായ യാഗാദി എന്നോ ഉള്ള യാതൊരു ഭേദവുംകൂടാതെ, "യസ്മിൻ സർവാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ" എന്നു പറഞ്ഞ രീതിയിൽ ഉണ്ടാകുന്ന, ഒരേ ആത്മാവുതന്നെയാണു ലോകം മുഴുവൻ എന്നുള്ള ബോധത്തെ ഏതെങ്കിലും കർമ്മത്തോടോ മറേറതെങ്കിലും വിധത്തിലുള്ള ജ്ഞാനത്തോടോ ഒരുമിച്ചു ചേർക്കുന്നതിനു മൂഢനല്ലാത്തവൻ ആഗ്രഹിക്കയില്ല. ബ്രഹ്മജ്ഞാനത്തോടുകൂടി കർമ്മമോ മറേറതെങ്കിലും ജ്ഞാനമോ അനുഷ്ഠിക്കണമെന്നു പറഞ്ഞിരിക്കയാണെന്നു മൂഢനല്ലാതെ വിചാരിക്കയില്ലെന്നു സാരം. 'അന്ധം തമഃ' ഇത്യാദി മന്ത്രത്തിൽ, ജ്ഞാനവും കർമ്മവും ഒരുമിച്ചുതന്നെ അനുഷ്ഠിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തിൽ, അവയിലൊന്നി

നെമാത്രം അനുഷ്ഠിക്കുന്നവരെ നിന്ദിക്കയും ചെയ്യുന്നു. അതിനാൽ, ഏതിനു് ഏതിനോടു ചേർച്ചസംഭവിക്കുമെന്നാണു് നോക്കേണ്ടതു്. തമ്മിൽ ചേരുന്ന കർമ്മത്തേയും ജ്ഞാനത്തേയുമല്ലാതെ ഒരുമിച്ചു് അനുഷ്ഠിക്കണമെന്നു വിധിക്കയില്ലല്ലോ. ശാസ്ത്രവും ന്യായവുമനുസരിച്ചു് ഏതു മാതിരി ജ്ഞാനം കർമ്മത്തോടു ചേരുമെന്നു പറയാം. ദൈവമായ വിത്തമെന്നു പറയുന്നതും ദേവതകളെയും മററും കുറിച്ചുള്ളതുമായ ജ്ഞാനത്തെയാണു് കർമ്മത്തോടു ചേർത്തനുഷ്ഠിക്കണമെന്നു പറഞ്ഞതു്. അല്ലാതെ പരമാത്മജ്ഞാനത്തെയല്ല. ആകട്ടെ, കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും ദേവതാദികളെക്കുറിച്ചുള്ള ജ്ഞാനത്തിനും വേറെ വേറെ ഫലമുണ്ടോ? ഉണ്ടെങ്കിലല്ലാതെ ഒരുമിച്ചനുഷ്ഠിക്കണമെന്നു വിധിക്കാൻ പാടില്ലല്ലോ. ദേവതാദിജ്ഞാനം, കർമ്മം ഇവയിൽ ഒന്നു മററൊന്നിൻെറ അങ്ഗമാണെങ്കിൽ രണ്ടിനും പ്രത്യേകം ഫലമില്ലാത്തതിനാൽ ഒരുമിച്ചുതന്നെയല്ലാതെ അനുഷ്ഠിക്കയില്ല. അതിനാൽ ഒരുമിച്ചു് അനുഷ്ഠിക്കണമെന്നു വിധിക്കേണ്ട ആവശ്യവുമില്ല. എന്നാണെങ്കിൽ പറയാം. ദേവതാദിജ്ഞാനത്തിനു് 'വിദ്യയാ ദേവലോകഃ (വിദ്യകൊണ്ടു് ദേവലോകം സിദ്ധിക്കും) എന്നു വേറേ ഫലം ശ്രുതിയിലുണ്ടു്. എന്നാൽ, ജ്ഞാനത്തേയോ കർമ്മത്തേയോ തനിച്ചനുഷ്ഠിച്ചാൽ അധോഗതിവരുമെന്നു പറഞ്ഞിരിക്കുന്നതെന്താണു്? എന്നു ചോദിക്കയാണെങ്കിൽ, അങ്ങനെ പറഞ്ഞതു രണ്ടുംകൂടി അനുഷ്ഠിക്കണമെന്നുള്ള അർത്ഥത്തിലാണു്; അല്ലാതെ നിന്ദിക്കാനല്ല. എന്തെന്നാൽ അവയ്ക്കു രണ്ടിനും പ്രത്യേകം ഫലം ശ്രുതിയിൽ പറഞ്ഞിരിക്കുന്നു:—

'വിദ്യയാ തദാരോഹന്തി, (വിദ്യകൊണ്ടു അതിനെ ആരോഹണം ചെയ്യാം) വിദ്യയാ ദേവലോകഃ' (വിദ്യകൊണ്ടു ദേവലോകം സിദ്ധിക്കും.) 'ന തത്ര ദക്ഷിണായന്തി, കർമ്മണാ പിതൃലോകഃ' (ദേവലോകപ്രാപ്തിക്കു കഴിയാത്തവരാണെങ്കിൽ, കർമ്മംകൊണ്ടു പിതൃലോകം ലഭിക്കും) ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതൊന്നും ചെയ്യരുതാത്തതായി വരികയില്ലല്ലോ. രണ്ടിനും പ്രത്യേകം ഫലമുള്ളതാകകൊണ്ടാണു് ഒരുമിച്ചനുഷ്ഠിക്കണമെന്നു പറയേണ്ടിവന്നതു്. അവയിൽ ഏതിനെങ്കിലും ഫലമില്ലായിരുന്നു എങ്കിൽ അതു് ഫലമുള്ള മററേതിൻെറ അങ്ഗമായും ഫലമുള്ളതു് അങ്ഗിയായും

തീരുമായിരുന്നു. അപ്പോ൦, അങ്ഗവും അങ്ഗിയും ചേരാതെ ഒന്നു പൂർണ്ണമാവുകയില്ലാത്തതിനാൽ വെവ്വേറെ അനുഷ്ഠിക്ക എന്നതു സംഭവിക്കതന്നെയില്ലായ്കകൊണ്ടു സമുച്ചയത്തിന്റെ ആവശ്യം നേരിടുകയില്ലായിരുന്നു.

മന്ത്രം—അന്യദേവാ ഽ ഹുർവിദ്യയാ ഽ ന്യദാഹുരവിദ്യയാ
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വ്യാചചക്ഷിരേ 10

| | |
|---|---|
| വിദ്യയാ | = വിദ്യയാൽ |
| അന്യത് ഏവ | = വേറെതന്നെ (ഫലം) |
| (ക്രിയതേ) | = (ഉണ്ടാക്കപ്പെടുന്നു) എന്നു് |
| ആഹുഃ | = പറയുന്നു. |
| അവിദ്യയാ | = അവിദ്യയാൽ = അഗ്നിഹോത്രാദി കർമ്മത്താൽ |
| അന്യത് ഏവ | = വേറെതന്നെ ഫലം ഉണ്ടാക്കപ്പെടുന്നു എന്നു് |
| ആഹുഃ | = പറയുന്നു. |
| ഇതി | = എന്നു്, |
| യേ | = ഏതു് ആചാര്യന്മാർ |
| നഃ | = ഞങ്ങൾക്കു് |
| തത് | = അതിനെ (രണ്ടിനേയും) = കർമ്മത്തേയും ജ്ഞാനത്തേയും |
| വ്യാചചക്ഷിരേ | = വ്യാഖ്യാനിച്ചുതന്നുവൊ, |
| തേഷാം ധീരാണാം | = ആ ബുദ്ധിമാന്മാരായ ആചാര്യന്മാരുടെ |
| (വചനം) | = (വാക്കിനെ) |
| ശുശ്രുമ | = ഞങ്ങൾ കേട്ടിട്ടുണ്ടു്. |

ഭാ—''വിദ്യയാ ദേവലോകഃ വിദ്യയാ തദാരോഹന്തി'' (വിദ്യകൊണ്ടു ദേവലോകം സിദ്ധിക്കും. വിദ്യകൊണ്ടു് അതിനെ ആരോഹണംചെയ്യുന്നു) എന്ന ശ്രുതി അനുസരിച്ചു വിദ്യകൊണ്ടുള്ള ഫലം വേറെയാണെന്നു പറയുന്നു. 'കർമ്മണാ പിതൃലോകഃ' (കർമ്മംകൊണ്ടു പിതൃലോകം സിദ്ധിക്കും) എന്നു കർമ്മത്തിന്റെ ഫലം വേറെയാണെന്നും ശ്രുതി

പറയുന്നു. ആ കർമ്മത്തേയും ജ്ഞാനത്തേയും ഞങ്ങൾക്കു വ്യാഖ്യാനിച്ചുതന്ന ആചാര്യന്മാർ ഇപ്രകാരം പറയുന്നതു ഞങ്ങൾ കേട്ടിട്ടുണ്ടു്. അവർക്കും ഇതു പരമ്പരയാ ലഭിച്ചിട്ടുള്ളതാണെന്നു് സാരം. 10

മന്ത്രം—വിദ്യാം ചാവിദ്യാംച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ ƒമൃതമശ്നുതേ 11

| | |
|---|---|
| വിദ്യാംച അവിദ്യാംച | = വിദ്യയെയും അവിദ്യയെയും |
| തത്ഉഭയം | = അതിനെ രണ്ടിനെയും |
| സഹ | = ഒരുമിച്ചു = ഒരേതാംതന്നെ അനുഷ്ഠിക്കേണ്ടതായി |
| യഃ | = യാവനൊരുത്തൻ |
| വേദ | = അറിയുന്നുവൊ |
| സഃ | = അവൻ |
| അവിദ്യയാ മൃത്യും തീർത്വാ | = അവിദ്യകൊണ്ടു മരണത്തെ ജയിച്ചിട്ടു |
| വിദ്യയാ | = വിദ്യകൊണ്ടു ദേവതാജ്ഞാനംകൊണ്ടു് |
| അമൃതം | = അമൃതത്തെ = ആ ദേവതയായിത്തീരുക എന്നുള്ള അവസ്ഥയെ |
| അശ്നുതേ | = പ്രാപിക്കുന്നു |

ഭാഷ്യം—ദേവതാജ്ഞാനവും കർമ്മവും ഒരാംതന്നെ അനുഷ്ഠിക്കേണ്ടതാണെന്നറിഞ്ഞു് അനുഷ്ഠിക്കുന്നവനുമാത്രമേ അവ രണ്ടും ഒരേ പുരുഷാർത്ഥത്തിനു ക്രമേണ ഉപകരിക്കയുള്ളു. അഗ്നിഹോത്രാദി നിത്യനൈമിത്തികകർമ്മങ്ങൾ കൊണ്ടു സ്വാഭാവികമായ കർമ്മവും ജ്ഞാനവുമാകുന്ന മൃത്യുവിനെ കടന്നിട്ടു് അവൻ ദേവതാജ്ഞാനംകൊണ്ടു ആ ദേവതയായിത്തീരുന്നു. ഉപാസിക്കുന്ന ദേവതയായിത്തീരുന്നതാണല്ലോ അമൃതമെന്നു പറയുന്നതു്.

ഇനി, വ്യാകൃതോപാസനയും അവ്യാകൃതോപാസനയും ഒരുമിച്ചുതന്നെ അനുഷ്ഠിക്കേണ്ടതാണെന്നു പറയുന്നതിനായി പ്രത്യേകം അനുഷ്ഠിക്കുന്നതിനെ നിന്ദിക്കുന്നു:—

മന്ത്രം:—അന്ധംതമഃ പ്രവിശന്തി യേ ऽസംഭൂതിമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാഃ 12

| | | |
|---|---|---|
| യേ | = | എവർ |
| അസംഭൂതിം | = | അസംഭൂതിയെ = സംഭവനമില്ലാത്തതിനെ = പ്രകൃതിയെ |
| ഉപാസതേ | = | ഉപാസിക്കുന്നുവോ, |
| തേ | = | അവർ |
| അന്ധംതമഃ | = | അദർശനാത്മകമായ തമസ്സിനെ |
| പ്രവിശന്തി | = | പ്രവേശിക്കുന്നു. |
| യേ ഉ | = | പിന്നെ എവർ |
| സംഭൂത്യാം | = | സംഭൂതിയിൽ = ഹിരണ്യഗർഭൻ എന്നു പറയുന്ന കാര്യബ്രഹ്മത്തിൽ |
| രതാഃ | = | രതന്മാരായിരിക്കുന്നുവോ = തൽപരന്മാരായിരിക്കുന്നുവോ, |
| തേ | = | അവർ |
| തതഃ ഭൂയഃ ഇവ | = | അതിലും അധികമെന്നപോലെയിരിക്കുന്ന |
| തമഃ | = | തമസ്സിനെ = അന്ധകാരത്തെ |
| പ്രവിശന്തി | = | പ്രവേശിക്കുന്നു, |

ഭാഷ്യം: — ഉൽപത്തിയുള്ളതിനെ സംഭൂതി എന്നു പറയുന്നു. അതിനു വിപരീതമായിട്ടുള്ളതിനെയാണ് അസംഭൂതി, പ്രകൃതി, കാരണം, അവിദ്യ, അവ്യാകൃതം എന്നെല്ലാം പറയുന്നത്. ആ പ്രകൃതിയാണ് കാമകർമ്മങ്ങൾക്കു ബീജമായിട്ടുള്ളത്. അത് അദർശനരൂപിണിയുമാണ്. അതിനെ ഉപാസിക്കുന്നവർ, ഉപാസിക്കപ്പെടുന്നതിന്റെ സ്ഥിതി അനുസരിച്ച് അദർശനരൂപമായ തമസ്സിനെ പ്രാപിക്കുന്നു. ഹിരണ്യഗർഭൻ എന്നു പേരുള്ള കാര്യബ്രഹ്മത്തെ ഉപാസിക്കുന്നവൻ അതിലും കൂടുതലായ തമസ്സിനെ പ്രാപിക്കും. അവ്യാകൃതമായ പ്രകൃതിയേയോ ഹിരണ്യഗർഭൻ എന്നു പേരുള്ള കാര്യബ്രഹ്മത്തേയോ വേറെ വേറെ ഉപാസിക്കുന്നത് അധഃപതനത്തിനു കാരണമാകയാൽ രണ്ടുപാസനയും ഒരുമിച്ചു നടത്തണമെന്ന് സാരം.

ഇവിടെ അസംഭൂതി എന്നു പറഞ്ഞതു പരമേശ്വരന്റെ ഉപാധിയായ മായയെ ആണു്; ബ്രഹ്മത്തെ അല്ല. ബ്രഹ്മത്തിനു വികാരമൊന്നുമില്ലാത്തതിനാൽ അതു നേരിട്ടു് ഒന്നിനും പ്രകൃതിയാവുകയില്ല. പ്രകൃതിയിൽ ലയിച്ചാലും സുഷുപ്തിയിലെന്നപോലെ സംസാരദുഃഖം അറിയുകയില്ല. അതിനാൽ ആ പ്രകൃതിലയത്തെ ആളുകാം ആഗ്രഹിക്കാം. പ്രകൃതി അചേതനമാകയാൽ ഫലംതരുവാൻ ശക്തിയില്ലാത്തതാണെന്നും, അതിനാൽ അതുപാസിക്കപ്പെടത്തക്കതല്ലെന്നുമുള്ള ആക്ഷേപത്തിനും വകയില്ല; എന്തെന്നാൽ കർമ്മവും അതുപോലെതന്നെ അചേതനമാണല്ലോ; അതിനെ ഉപാസിക്കുന്നവർക്കു ഫലം നൽകുന്നതുപോലെ പ്രകൃതിയെ ഉപാസിക്കുന്നവർക്കും ഈശ്വരൻതന്നെ ഫലം നൽകും. 12

ഇനി വ്യാകൃതോപാസനവും അവ്യാകൃതോപാസനവും ഒരുമിച്ചു നടത്തണമെന്നു പറയുന്നതിനു കാരണമായി അവയിലോരോന്നിനും പ്രത്യേകം ഫലമുണ്ടെന്നു കാണിക്കുന്നു.

മന്ത്രം:—അന്യദേവാഹുഃ സംഭവാദന്യദാഹുരസംഭവാൽ
ഇതി ശുശ്രുമ പൂർവേഷാം യേ നസ്തദ്വ്യാചചക്ഷിരേ. 13

| | | |
|---|---|---|
| സംഭവാത് | = | സംഭവത്തിൽനിന്നു = കാര്യബ്രഹ്മോപാസനത്തിനുള്ള ഫലം |
| അന്യത് ഏവ | = | മറെറാന്നായിത്തന്നെ = അണിമാദൈശ്വര്യരൂപമായി വേറെതന്നെ |
| ആഹുഃ | = | പറഞ്ഞിരിക്കുന്നു = വ്യാഖ്യാനിച്ചിരിക്കുന്നു. |
| അസംഭവാത് | = | അസംഭവത്തിൽനിന്നു = അവ്യാകൃതോപാസനത്തിൽനിന്നുള്ള ഫലത്തെ |
| അന്യത് | = | മറെറാന്നായിട്ടു = പ്രകൃതിലയരൂപമായി വേറെ |
| ആഹുഃ | = | പൗരാണികന്മാർ പറയുന്നു |
| ഇതി | = | എന്നു് |
| യേ | = | എവർ |
| നഃ | = | ഞങ്ങൾക്കു് |

തത് (ദ്വയം) = അതിനെ രണ്ടിനേയും = വ്യാകൃതാവ്യാകൃതോപാസനഫലത്തെ
വ്യാചചക്ഷിരേ = വ്യാഖ്യാനിച്ചുതന്നുവോ
തേഷാം ധീരാണാം = ആ ബുദ്ധിമാന്മാരായ ആചാര്യന്മാന്മാരുടെ
വചനം = വാക്കിനെ
ശുശ്രുമ = ഞങ്ങരം കേട്ടിട്ടുണ്ടു്.

ഭാഷ്യം:—കാര്യ്യബ്രഹ്മമായ ഹിരണ്യഗർഭന്റെ ഉപാസനകൊണ്ടുണ്ടാകുന്ന ഫലം അണിമാദികളായ ഐശ്വര്യ്യങ്ങളുടെ സിദ്ധിയാണെന്നും അതുപോലെ അവ്യാകൃതോപാസനയുടെ ഫലം ''അന്ധംതമഃ പ്രവിശന്തി'' എന്നു പറഞ്ഞ വിധത്തിലുള്ള പ്രകൃതിലയം ആണെന്നും രണ്ടു് ഉപാസനകളുടേയും ഫലങ്ങളെ വേറേ വേറേതന്നെയാണു് പൗരാണികന്മാർ പറഞ്ഞിട്ടുള്ളതു്. എന്നിങ്ങനെ വ്യാകൃതാവ്യാകൃതോപാസനകളുടെ ഫലങ്ങളെ ഞങ്ങരംക്കു വ്യാഖ്യാനിച്ചുതന്ന ബുദ്ധിമാന്മാരായ ആചാര്യന്മാർ പറയുന്നതു് ഞങ്ങരം കേട്ടിട്ടുണ്ടു്. അതിനാൽ പ്രകൃത്യുപാസനവും കാര്യ്യബ്രഹ്മോപാസനവും പ്രത്യേകം അനുഷ്ഠിച്ചേക്കാവുന്നതാണെങ്കിലും അവ ഒരുമിച്ചു് അനുഷ്ഠിച്ചാൽ മാത്രമേ ഉത്തമഫലം കിട്ടുകയുള്ളൂ. എന്നുമാത്രമല്ല, അവ രണ്ടുംകൂടി ഒരു പുരുഷാർത്ഥം ആയതിനാൽ ഒരുമിച്ചു അനുഷ്ഠിക്കതന്നെയാണു് വേണ്ടതും എന്നു പറയുന്നു:—

മന്ത്രം:—സംഭൂതിം ച വിനാശം ച യസ്തദ്വേദോഭയം സഹ
വിനാശേന മൃത്യും തീർത്ത്വാ സംഭൂത്യ ऽ മൃതമശ്നുതേ. 14

(അ)സംഭൂതിം ച = (അ) സംഭൂതിയേയും = അവ്യാകൃതോപാസനത്തേയും
വിനാശം ച = വിനാശത്തേയും = വിനാശമുള്ളതി (കാര്യ്യബ്രഹ്മമായ ഹിരണ്യഗർഭ)ന്റെ ഉപാസനത്തേയും
തത് ഉഭയം = ആ രണ്ടിനേയും
സഹ = ഒരുമിച്ചു് = ഒന്നായിട്ടു്
യഃ വേദ സഃ = എവൻ വിചാരിക്കുന്നുവോ അവൻ

വിനാശേന = വിനാശംകൊണ്ടു് = ഹിരണ്യഗർഭോപാസനംകൊണ്ടു്
മൃത്യും = മൃത്യുവിനെ = അനൈശ്വര്യം, അധർമ്മം കാമം മുതലായ ദോഷസംഘത്തെ
തീർത്വാ = കടന്നിട്ടു്
(അ) സംഭൂത്യാ = (അ) സംഭൂതികൊണ്ടു് = അവ്യാകൃതോപാസനംകൊണ്ടു്
അമൃതം = അമൃതത്തെ = പ്രകൃതിലയരൂപമായ അമൃതത്തെ
അശ്നുതേ = പ്രാപിക്കുന്നു.

ഭാഷ്യം—സംഭൂതിശബ്ദത്തിന്റെ മുമ്പിൽ അകാരം വിട്ടുകളഞ്ഞിരിക്കുന്നു എന്നും അസംഭൂതിയെന്ന അർത്ഥത്തിലാണു് സംഭൂതിശബ്ദം ഈ മന്ത്രത്തിൽ പ്രയോഗിച്ചിരിക്കുന്നതെന്നും, പ്രകൃതിലയരൂപമായ ഫലശ്രുതി അനുസരിച്ചു വിചാരിക്കേണ്ടിയിരിക്കുന്നു. വിനാശശബ്ദം ധർമ്മപരമാണെങ്കിലും ഇവിടെ വിനാശമുള്ളതു് എന്ന അർത്ഥത്തിൽ ധർമ്മത്തേയും ധർമ്മിയേയും ഒന്നായിക്കരുതി പ്രയോഗിച്ചിരിക്കയാണു്.

ഹിരണ്യഗർഭോപാസനത്തേയും അവ്യാകൃതോപാസനത്തേയും ഒരേ പുരുഷാർത്ഥത്തിനു സാധകമായും ഒരാൾതന്നെ അനുഷ്ഠിക്കേണ്ടതായും അറിയുന്നവൻ ഹിരണ്യഗർഭോപാസനംകൊണ്ടു്, അനൈശ്വര്യം, അധർമ്മം, കാമം മുതലായ ദോഷങ്ങളാകുന്ന മൃത്യുവിനെ കടക്കും. എന്തെന്നാൽ ഹിരണ്യഗർഭോപാസനത്തിന്റെ ഫലം അണിമാദ്യൈശ്വര്യങ്ങളെ പ്രാപിക്കയാണു്. പിന്നെ, അവ്യാകൃതോപാസനയാൽ പ്രകൃതിയിൽ ലയിക്കുക എന്ന അമൃതത്തെയും പ്രാപിക്കും. 14

ശരീരപാടവം, പശുക്കൾ, ഭൂമി, സ്വർണ്ണം മുതലായ സാധനങ്ങളുടെ തികവു് ഇവയാകുന്ന മാനുഷവിത്തവും, ദേവതാജ്ഞാനമാകുന്ന ദൈവവിത്തവുംകൊണ്ടു സാധിക്കേണ്ട ഫലം പ്രകൃതിലയംവരെ ഉള്ളതാണെന്നു ശാസ്ത്രത്തിൽ കാണിച്ചു. ഇതുവരെമാത്രമെ സംസാരഗതിയുള്ളു. ഇതു കഴിഞ്ഞു സർവൈഷണകളേയും ത്യജിച്ചുള്ള ജ്ഞാനനിഷ്ഠ

യുടെ ഫലമായി ഉണ്ടാകേണ്ട 'ആത്മൈവാഭൂദ്വിജാനതഃ'' എന്നു മുമ്പു പറഞ്ഞവിധത്തിലുള്ള സർവാത്മഭാവം കാണിച്ചു. ഇപ്രകാരം പ്രവൃത്തിരൂപമായും നിവൃത്തിരൂപമായും രണ്ടുവിധത്തിലുള്ള വേദാർത്ഥവും ഇവിടെ കാണിക്കപ്പെട്ടു. അവയിൽ പ്രവൃത്തിരൂപമായ വേദാർത്ഥം വിധിരൂപമായും നിഷേധരൂപമായും—ഇന്നതുചെയ്യണം, ഇന്നതു ചെയ്യരുതു എന്ന മട്ടിൽ—ഉള്ളതാണു്. അതിനെ എല്ലാം വെളിപ്പെടുത്തുന്നതിനായി പ്രവർഗ്യംവരെയുള്ള ബ്രാഹ്മണം ഉപയോഗിക്കപ്പെട്ടിരിക്കുന്നു. അതിനുമേൽ, നിവൃത്തിലക്ഷണമായ വേദാർത്ഥത്തെ വെളിപ്പെടുത്തുവാനാണു് ബൃഹദാരണ്യകം ഉപയോഗിച്ചിട്ടുള്ളതു്. അതിൽ, നിഷേകംമുതൽ ശ്മശാനംവരെയുള്ള കർമ്മം ചെയ്തുകൊണ്ടു് പരബ്രഹ്മവിഷയമല്ലാത്ത വിദ്യയോടുകൂടി ജീവിക്കുന്നവൻ കർമ്മംകൊണ്ടു് മൃത്യുവിനെ ജയിച്ചിട്ടു് വിദ്യകൊണ്ടു് അമൃതത്തെ പ്രാപിക്കുമെന്നു്, ''വിദ്യാം ചാവിദ്യാംച യസ്തദ്വേദോഭയം സഹ, അവിദ്യയാ മൃത്യുംതീർത്വാ വിദ്യയാമൃതമശ്നുതേ'' എന്ന ഭാഗംകൊണ്ടു പറഞ്ഞുവല്ലോ. അങ്ങനെ അമൃതത്വത്തെ പ്രാപിക്കുന്നതു് ഏതു മാർഗ്ഗത്തിൽ കൂടിയാണെന്നു പറവാൻ പോകുന്നു:—''തദ്യത്തത്സത്യമസൗ സ ആദിത്യോ്യായ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോ യശ്ചായം ദക്ഷിണേക്ഷൻ പുരുഷഃ'' എന്നതിൽ പറയുംപ്രകാരം ആദിത്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന സത്യസ്വരൂപനായ പുരുഷനും കർമ്മമാർഗ്ഗത്തിൽ ദൃഷ്ടിയോടുകൂടിയ പുരുഷനും ഒന്നാണെന്നു വിചാരിച്ചു്, സത്യമായ ബ്രഹ്മത്തെ ഉപാസിച്ചുകൊണ്ടും പറഞ്ഞപ്രകാരമുള്ള കർമ്മങ്ങളെ ചെയ്തുകൊണ്ടും ഇരിക്കുന്ന ഒരുവൻ അവസാനകാലത്തിൽ സത്യാത്മാവിനോടു തനിക്കു് അമൃതത്വപ്രാപ്തിക്കുള്ള വഴി യാചിക്കുന്നു:—

മന്ത്രം—ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം
തത്ത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ 15

ഹിരണ്മയേന = ഹിരണ്മയമായ = സ്വർണ്ണമയമെന്നപോലെയിരിക്കുന്ന = ജ്യോതിർമ്മയമായ

| | |
|---|---|
| പാത്രേണ | = പാത്രംകൊണ്ടു = പാത്രംപോലെയുള്ള മൂടികൊണ്ട് |
| സത്യസ്യ | = സത്യസ്വരൂപനും ആദിത്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനുമായ ബ്രഹ്മത്തിന്റെ |
| മുഖം | = ദ്വാരം |
| അപിഹിതം | = അപിഹിതമായിരിക്കുന്നു = മൂടപ്പെട്ടിരിക്കുന്നു |
| ഹേ പൂഷൻ | = അല്ലയോ പൂഷാവേ! = ആദിത്യാ! |
| സത്യധർമ്മായ | = സത്യമാകുന്ന ധർമ്മത്തോടുകൂടിയ എനിക്കു = സത്യാത്മാവായ അങ്ങേ ഉപാസിക്കുന്ന എനിക്ക് |
| ദൃഷ്ടയേ | = ദൃഷ്ടിക്കായി = കാണുന്നതിനായി ആ സത്യാത്മാവായഅങ്ങേ കാണുന്നതിനായി |
| തത് | = അതിനെ = ആ മൂടിയെ |
| ത്വം അപാവൃണു | = അങ്ങ് അപാവരണംചെയ്ക = മാററുക. |

ഭാഷ്യം—ആദിത്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന സത്യാത്മാവായ ബ്രഹ്മത്തിലേക്കുള്ള പ്രവേശനദ്വാരം തേജോമയവും പാത്രംപോലെയുള്ളതുമായ ഒരു മൂടികൊണ്ടു മൂടപ്പെട്ടിരിക്കുന്നു. അല്ലയോ പൂഷാവേ! സത്യസ്വരൂപനായ അങ്ങേ ഉപാസിക്കുന്ന—അല്ലെങ്കിൽ ശരിയായ ധർമ്മത്തെ അനുഷ്ഠിക്കുന്ന എനിക്ക് അങ്ങേകാണുന്നതിനായി ആ മൂടിയെ മാററിത്തന്നാലും! 15

മന്ത്രം—പൂഷന്നേകർഷേ യമ സൂര്യപ്രാജാപത്യ വ്യൂഹ
രശ്മീൻ സമൂഹ തേജോ യത്തേ രൂപം കല്യാണതമം
തത്തേ പശ്യാമി യോസാവസൗ പുരുഷഃ സോഹമസ്മി. 16

| | |
|---|---|
| ഹേ പൂഷൻ | = അല്ലയോ പൂഷാവേ = പോഷണംചെയ്യുന്നവനേ! = ലോകത്തെ പോഷിപ്പിക്കുന്നവനേ! |

ഏകർഷേ = ഏകനായി ഋഷിക്കുന്നവനേ! = ഏകനായി ഗമിക്കുന്നവനേ!
യമ = യമിക്കുന്നവനേ! = എല്ലാററിനേയും അടക്കുന്നവനേ!
സൂര്യ = സ്വീകരിക്കുന്നവനേ! = രശ്മികളേയും പ്രാണങ്ങളേയും രസങ്ങളേയും സ്വീകരിക്കുന്നവനേ!
പ്രാജാപത്യ = പ്രജാപതിയേ സംബന്ധിച്ചവനേ
രശ്മീൻ = രശ്മികളെ
വ്യൂഹ = മാററിനിർത്തുക
സമൂഹ = ഒരുമിച്ചുചേർക്കുക
തേജഃ = തേജസ്സായും = തേജോമയമായും
കല്യാണതമം = ഏററവും ശോഭനമായും ഉള്ള
തേ രൂപം യത് = അങ്ങേരൂപം യാതൊന്നോ,
തത് = അതിനെ
തേ = അങ്ങേപ്രസാദത്താൽ
പശ്യാമി = ഞാൻ കണ്ടുകൊള്ളട്ടെ
അസൗ പുരുഷഃ = ആ പുരുഷൻ = ആദിത്യമണ്ഡലസ്ഥനായ പുരുഷൻ
യഃ = യാവനൊരുത്തനാണോ,
സഃ = അവൻ
അസൗ അഹം അസ്മി = ഈ ഞാൻതന്നെ ആണു്.

ഭാഷ്യം——ലോകത്തെ പോഷിപ്പിക്കുന്നവനേ! ഏകനായി ഗമിക്കുന്നവനേ! സർവ്വലോകത്തേയും നിയന്ത്രിക്കുന്നവനേ! രശ്മികളേയും രസങ്ങളേയും പ്രാണങ്ങളേയും ആകർഷിച്ചെടുക്കുന്നവനേ! പ്രജാപതിയെ സംബന്ധിച്ചവനേ! അങ്ങു് അങ്ങേ രശ്മികളെ ഒരുമിച്ചു ചേർത്തു മാററി നിർത്തുക. അങ്ങേ പ്രസാദത്താൽ ഞാൻ തേജോമയമായും അതിശോഭനമായുമുള്ള അങ്ങേ സ്വരൂപം കാണട്ടെ! ഞാൻ ഒരു ഭൃത്യനെപ്പോലെ അങ്ങോട്ടു യാചിക്കയല്ല; ആദിത്യമണ്ഡലത്തിൽ ഇരിക്കുന്നവനും, മഹാവ്യാഹൃതിയിൽ ഉള്ള ഭൂർല്ലോകം ശിരസ്സും, ഭുവർല്ലോകം ബാഹുക്കളും, സുവർല്ലോകം പാദങ്ങളും ആയിട്ടുള്ളവനും, പ്രാണനായും ബുദ്ധിയായും ലോകം

മുഴുവൻ നിറഞ്ഞിരിക്കുന്നവനുമായ ആ പുരുഷൻതന്നെയാണ് ഞാൻ.

മഹാവ്യാഹൃതി='ഭൂർഭുവഃസുവഃ' എന്നതാണ്. ശരീരമാകുന്ന പുരത്തിൽ ശയിക്കുന്നതിനാൽ പുരുഷൻ എന്നും, പുരുഷശബ്ദത്തിന് അർത്ഥം പറയാം. 16

മന്ത്രം—വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം
ഓം ക്രതോ! സ്മര കൃതം സ്മര ക്രതോ! സ്മര
കൃതം സ്മര 17

വായുഃ = വായു = മരിക്കുവാൻപോകുന്ന എന്റെ പ്രാണവായു

അമൃതം = അമൃതനായ = അമൃതമയമായ = സൂത്രാത്മാവായ

അനിലം = അനിലനെ = അധിദൈവതാത്മാവും സർവാത്മകനുമായ വായുവിനെ

(പ്രതിപദ്യതാം) = പ്രാപിക്കട്ടെ = ശരീരത്താൽ ഉള്ള അതിരുവിട്ടു പ്രാപിക്കട്ടെ!

(ജ്ഞാനകർമ്മസംസ്കൃതം) = ജ്ഞാനത്താലും കർമ്മത്താലും സംസ്കരിക്കപ്പെട്ട

ഇദം ലിങ്ഗം ച = ഈ ലിംഗശരീരവും

(ഉൽക്രാമതു) = ഈ സ്ഥൂലശരീരത്തെ വിട്ടു ഊർദ്ധ്വഗതിയെ പ്രാപിക്കട്ടെ!

അഥ = അനന്തരം

ഇദംശരീരം = ഈ ശരീരം = പഞ്ചഭൂതമയമായ ഈ സ്ഥൂലശരീരം

ഭസ്മാന്തം = ഭസ്മാന്തമായി = ഭസ്മമാകുന്ന അന്തത്തോടുകൂടിയതായി (ഭസ്മമായി)

ഭൂയാത് = ഭവിക്കട്ടെ!

ഓം = ഓംകാരരൂപനായ അഗ്നേ!

ക്രതോ! = സങ്കല്പാത്മക!

സ്മര = സ്മരിക്ക = എനിക്കുവല്ലതും ചെയ്തു തരുവാനുള്ളതു ചെയ്യുന്നതിനുള്ള

| | | |
|---|---|---|
| | | കാലം ഇതാണെന്നു് ഓർമ്മിക്കുക. |
| കൃതം | = | കൃതമായിട്ടുള്ളതിനെ = ഇത്രയും കാലം ഞാൻ അങ്ങേ ഉപാസിച്ചിട്ടുള്ളതിനേയും ബാല്യംമുതൽ ഞാൻ അനുഷ്ഠിച്ചിട്ടുള്ള കർമ്മങ്ങളേയും |
| സ്മര | = | സ്മരിക്ക |
| ക്രതോ സ്മര | = | സങ്കല്പാത്മക! സ്മരിച്ചാലും! |
| കൃതം സ്മര | = | ചെയ്തിട്ടുള്ളതിനെ സ്മരിച്ചാലും! |

ഭാഷ്യം—മരിക്കുവാൻപോകുന്ന എന്റെ പ്രാണവായു, അധിദൈവതാത്മാവും സർവാത്മകനും സൂത്രാത്മാവുമായ വായുവിനെ പ്രാപിക്കട്ടെ. ശരീരമാകുന്ന അതിരിനുള്ളിൽ അടങ്ങിയിരിക്കുക എന്നുള്ളതുവിട്ടു പുറമേയുള്ള സൂത്രാത്മാവായ വായുവിനോടു് ഐക്യംപ്രാപിക്കട്ടെ എന്നു സാരം. ഈ അതിരു വിടണമെങ്കിൽ ഞാൻ എന്നുള്ളതു് ഈ ശരീരത്തിനുള്ളിൽ അടങ്ങിയിരിക്കുന്നവനാണെന്നുള്ള അഭിമാനം നീങ്ങണം. ആ അഭിമാനം നീങ്ങിയാൽ പ്രാണവായു പുറമേയുള്ള, അക്ഷരൻ, കൂടസ്ഥൻ, സൂത്രാത്മാവു് എന്നെല്ലാം പറയുന്ന അധിദൈവതാത്മാവിനോടു ചേർന്നു് ഒന്നായിത്തീരും. മുൻമന്ത്രത്തിൽ സത്യാത്മാവിനെ പ്രാപിക്കുന്നതിനു വഴി അപേക്ഷിച്ചിരിക്കുന്നതിനാൽ, ജ്ഞാനംകൊണ്ടും കർമ്മംകൊണ്ടും സംസ്കരിക്കപ്പെട്ടിട്ടുള്ള എന്റെ ലിങ്ഗശരീരവും സ്ഥൂലശരീരത്തെ വിട്ടു് ഊർദ്ധ്വഗതിയെ പ്രാപിക്കട്ടെ! എന്നുകൂടി ചേർക്കണം. അനന്തരം ഈ സ്ഥൂലശരീരം അഗ്നിയിൽ ദഹിച്ചു ഭസ്മമായിത്തീരട്ടെ! ഓംകാരാത്മകനും സത്യസ്വരൂപനും സങ്കല്പാത്മകനുമായ അഗ്നേ! അങ്ങു് എനിക്കു ചെയ്‌വാനുള്ള സഹായത്തിനു് അവസരമിതാണെന്നു് അങ്ങേ ഓർമ്മിപ്പിച്ചുകൊള്ളുന്നു. വല്ലതും സഹായം ചെയ്യുമെങ്കിൽ ഇപ്പോഴാം ചെയ്യണം. ഞാൻ ഇത്രയും കാലം അങ്ങേ ഉപാസിച്ചിട്ടുള്ളതിനേയും ബാല്യംമുതൽ അനുഷ്ഠിച്ചിട്ടുള്ള കർമ്മങ്ങളേയും അങ്ങു് ഓർക്കണം. ആദരത്തിനുവേണ്ടിയാണു് 'ക്രതോ! സ്മര! കൃതം സ്മര!' എന്നു രണ്ടുപ്രാവശ്യം പറഞ്ഞതു്.

പിന്നെയും വേറൊരു മന്ത്രംകൊണ്ടു മാർഗ്ഗത്തെ യാചിക്കുന്നു:—

മന്ത്രം—അഗ്നേ നയ സുപഥാ രായേ
അസ്മാൻ വിശ്വാനി ദേവ! വയുനാനി വിദ്വാൻ,
യുയോധ്യസ്മജ്ജുഹുരാണമേനോ,
ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ 18

ഹേ അഗ്നേ ദേവ! = അല്ലയോ അഗ്നിദേവ!

| | |
|---|---|
| വിശ്വാനി വയുനാനി | = എല്ലാ വയുനങ്ങളേയും എല്ലാ കർമ്മങ്ങളേയും ജ്ഞാനങ്ങളേയും |
| വിദ്വാൻ | = അറിയുന്നവനായ |
| ത്വം | = അങ്ങ് |
| അസ്മാൻ | = നമ്മെ = പറയപ്പെട്ടപ്രകാരമുള്ള ധർമ്മഫലങ്ങളോടുകൂടിയ എന്നെ |
| രായേ | = ധനത്തിനായിട്ട് = കർമ്മഫലങ്ങളെ അനുഭവിക്കുന്നതിനായിട്ട് |
| സുപഥാ | = സുപന്ഥാവിൽകൂടി = നല്ല മാർഗ്ഗത്തിൽകൂടി = ഉത്തരമാർഗ്ഗത്തിൽകൂടി |
| നയ | = നയിക്കുക = കൊണ്ടുപോക. |
| അസ്മത് | = നമ്മിൽനിന്നു് = എന്നിൽനിന്നു് |
| ജുഹുരാണം | = ജുഹുരാണമായ = കുടിലമായ = വഞ്ചനാത്മകമായ |
| ഏനഃ | = ഏനസ്സിനെ = പാപത്തെ |
| യുയോധി | = വേർപെടുത്തുക! = നശിപ്പിക്ക! |
| തേ | = അങ്ങേയ്ക്കു് |
| ഭൂയിഷ്ഠാം | = ഭൂയിഷ്ഠമായ = ബഹുതരമായ |
| നമ ഉക്തിം | = നമസ്കാരവചനത്തെ |
| വിധേമ | = ചെയ്യാം. |

ഭാഷ്യം—അല്ലയോ അഗ്നിദേവ! എല്ലാ കർമ്മങ്ങളേയും ജ്ഞാനങ്ങളേയും അറിയുന്ന അങ്ങു് എന്നെ നല്ലവഴിയിൽകൂടി കൊണ്ടുപോകേണമേ! ദക്ഷിണമാർഗ്ഗത്തിൽകൂടി പോയും വന്നും ഞാൻ വളരെ വലഞ്ഞു. അതിനാൽ ഇനി, ഒരിക്കലും തിരിച്ചുപോരേണ്ടിവരാത്ത നല്ല മാർഗ്ഗത്തിൽകൂടി

വേണം എന്നെ കൊണ്ടുപോവാൻ. അതുമാത്രം പോരാ, ചതിക്കുന്ന സ്വഭാവത്തോടുകൂടിയ പാപത്തെ എന്നിൽനിന്നു് ശോധനംചെയ്യുകയും വേണം, അങ്ങിനെ ചെയ്താൽ ഞാൻ വിശുദ്ധനായിത്തീന്നു് ഇഷ്ടത്തെ സാധിച്ചുകൊള്ളാം. എന്നാൽ ഇപ്പോഠം എനിക്കു പണ്ടത്തെപ്പോലെ അങ്ങേ പരി ചരിക്കുവാൻ സാധിക്കുകയില്ല. അങ്ങേയ്ക്കു വളരെ നമസ്കാര വചനങ്ങഠം പറയാം. അതുകൊണ്ടു പരിചരിപ്പാനേ നിവൃത്തിയുള്ളു.

"ധൂമം, രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനമാസങ്ങളാറും ഇവയെല്ലാം പിതൃയാനത്തെ സഹായിക്കുന്നവയാകുന്നു. അക്കാലത്തു മരിക്കുന്ന യോഗികഠം, ചന്ദ്രലോകത്തിൽ എത്തി സുഖമനുഭവിച്ചതിൻെറശേഷം മടങ്ങിപ്പോരുന്നു. അഗ്നിയും പകലും, വെളുത്തപക്ഷവും ഉത്തരായണമാസങ്ങഠം ആറും ദേവയാനത്തിനുതകുന്നു. അന്നു മരിക്കുന്ന ബ്രഹ്മവിത്തുക ളായ ജനങ്ങഠം ബ്രഹ്മത്തെ പ്രാപിക്കും" എന്നു ഭഗവാൻ ഗീതയിൽ രണ്ടു മാർഗ്ഗങ്ങളാണു നിർദ്ദേശിച്ചിട്ടുള്ളതു്. മേൽ പറഞ്ഞ മന്ത്രത്തിൽ, ഹിരണ്യഗർഭോപാസകനായ യോഗി ഉത്തരമാർഗ്ഗത്തെയാണു് അഗ്നിയോടു പ്രാർത്ഥിക്കുന്നതു്. അതാണു ക്രമമുക്തിക്കുള്ള മാർഗ്ഗം.

ഭാഷ്യം—"അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ-മൃതമശ്നുതേ" "വിനാശേന മൃത്യും തീർത്വാ സംഭൂത്യാ-മൃതമശ്നുതേ" എന്നുള്ള ഭാഗം കേഠംക്കുമ്പോഠം ചിലർക്കുണ്ടാകുന്ന സംശയം തീർക്കുന്നതിനായി ചുരുക്കത്തിൽ ഒരു വിചാരണ ചെയ്‌വാൻപോകുന്നു:—ഒന്നാമതായി സംശയമെന്താണെന്നു് പറയാം:—"വിദ്യയാമൃതമശ്നുതേ" എന്നതിൽ 'വിദ്യാ' ശബ്ദത്തിനു് ദേവതാദിവിഷയകമായ ജ്ഞാനമെന്നാണല്ലോ അർത്ഥം പറഞ്ഞതു്. അതിനു മുഖ്യമായ പരമാത്മവിദ്യ എന്നു് അർത്ഥം പറയാഞ്ഞതെന്താണു്? അതു പോലെ 'അമൃത'ശബ്ദത്തിനു മുഖ്യമായ മോക്ഷമെന്നും എന്തുകൊണ്ടു് അർത്ഥം പറഞ്ഞില്ല? പരമാത്മവിദ്യയ്ക്കും കർമ്മത്തിനുംതമ്മിൽ വിരോധമുള്ളതിനാൽ, അവയേ ഒരുമിച്ചനുഷ്ഠിക്കണമെന്നു പറവാൻ നിവൃത്തിയില്ലായ്കനിമിത്തമാണു് വിദ്യാശബ്ദത്തിനു പരബ്രഹ്മവിദ്യ എന്നു

അർത്ഥം പറയാഞ്ഞതു് എന്നാണ സമാധാനമെങ്കിൽ; ശരി തന്നെ; പക്ഷേ, പരമാത്മവിദ്യയ്ക്കും കർമ്മത്തിനും തമ്മിൽ വിരോധമെന്താണെന്നു മനസ്സിലാകുന്നില്ല. വിരോധത്തിനും വിരോധമില്ലായ്കയ്ക്കും ശാസ്ത്രമാണു് പ്രമാണം. കർമ്മാനുഷ്ഠാനത്തിനും വിദ്യോപാസനത്തിനും പ്രമാണം ശാസ്ത്രമാണല്ലോ. അതുപോലെ, അവതമ്മിലുള്ള വിരോധവും വിരോധമില്ലായ്മയും ശാസ്ത്രസിദ്ധമായിരുന്നാൽമാത്രമേ വകവയ്ക്കാൻ തരമുള്ളു. 'ന ഹിംസ്യാൽ സർവഭൂതാനി' (യാതൊരു ഭൂതത്തേയും ഹിംസിക്കരുതു്) എന്നുള്ള ശാസ്ത്രവചനത്തിനെതിരായി 'അദ്ധ്വരേ പശും ഹിംസ്യാത്'' (യാഗത്തിൽ പശുവിനെ ഹിംസിക്കണം) എന്നുള്ള വചനം കാണുന്നു. അവിടെ ശാസ്ത്രീയമായ വിരോധമുണ്ടെന്നു സ്പഷ്ടം തന്നെ. അതുപോലെ വിരോധമുണ്ടായിരുന്നാൽ മാത്രമേ ശാസ്ത്രീയമായ വിരോധമാകയുള്ളു. കർമ്മത്തിനും പരബ്രഹ്മവിദ്യയ്ക്കും അങ്ങനെയുള്ള വിരോധമുണ്ടോ? ഇല്ലെങ്കിൽ, സമുച്ചയിക്കുന്നതിനു് എന്താണ തടസ്സം? ഇങ്ങനെയാണ സംശയം. ഇനി ഇതിനു സമാധാനം പറയാം:—വിദ്യയ്ക്കും അവിദ്യയ്ക്കും തമ്മിൽ ശാസ്ത്രീയമായ വിരോധംതന്നെ ഉണ്ടു്. ''ദൂരമേതേ വിപരീതേ വിഷൂചീ അവിദ്യാ യാ ച വിദ്യാ'' (നാനാരൂപമായ ഗതികളോടുകൂടിയ വിദ്യയും അവിദ്യയും പരസ്പരം അത്യന്തം വിപരീതങ്ങളാകുന്നു) എന്ന ശ്രുതിയാണു് അതിനു പ്രമാണം. വിദ്യാം ചാവിദ്യാം ച എന്ന വചനത്തിൽ രണ്ടും ഒരുമിച്ച് അനുഷ്ഠിക്കേണ്ടതാണെന്നു പറഞ്ഞിട്ടുള്ളതിനാൽ വിരോധമില്ലെന്നുതന്നെയാണു് വിചാരിക്കേണ്ടതെന്നു പറയുന്നു എങ്കിൽ, അതു ശരിയല്ല; എന്തെന്നാൽ ഹേതുവിരോധവും, സ്വരൂപവിരോധവും ഫലവിരോധവുമുണ്ടു്. വിദ്യയ്ക്കും അവിദ്യയ്ക്കും തമ്മിൽ വിരോധമോ, അവിരോധമോ എന്നുള്ള വിചാരണയ്ക്കുതന്നെ അവകാശമില്ലെന്ന ഭാവത്തിൽ സമുച്ചയം വിധിച്ചിരിക്കുന്നതിനാൽ വിരോധമില്ലെന്നുതന്നെ പിന്നെയും വാദിക്കുന്നപക്ഷം, അവ രണ്ടും ഒരുമിച്ച് ഒരിടത്തിരിക്കാത്തതു് എന്താണു്? ഒരിടത്തുതന്നെ, ഒന്നുകഴിഞ്ഞു മററൊന്നു് എന്ന മുറയ്ക്കു വിദ്യയും അവിദ്യയും വരുമല്ലോ എന്ന സമാധാനവും സ്വീകാര്യമല്ല. വിദ്യ ഉണ്ടായാൽ ഉടൻ മുമ്പുണ്ടായിരുന്ന അവിദ്യ നീങ്ങിപ്പോകും. പിന്നെ അവിടെ അവിദ്യ ഉണ്ടാകയുമില്ല. അഗ്നി, ചൂടു

ള്ളതും പ്രകാശമുള്ളതുമാണെന്നുള്ള അറിവുണ്ടായിട്ടുള്ളിടത്തു തന്നെ അഗ്നി തണുത്തതും പ്രകാശമില്ലാത്തതുമാണെന്നുള്ള അവിദ്യയോ, സംശയമോ, അജ്ഞാനമോ ഉണ്ടാകയില്ലല്ലോ. അതുമാത്രമല്ല, വിദ്യയ്ക്കും അവിദ്യയ്ക്കും തമ്മിൽ വിരോധമില്ലെന്നു വന്നാൽമാത്രമേ സമുച്ചയം—പരബ്രഹ്മവിദ്യയും കർമ്മവും ഒരുമിച്ചു് അനുഷ്ഠിക്കേണ്ടതാണെന്നു വിധിച്ചിരിക്കുന്നു എന്നുള്ളതു്—സിദ്ധിക്കയുള്ളു; സമുച്ചയം സിദ്ധിച്ചാൽ മാത്രമേ വിരോധമില്ലെന്നുള്ളതു സിദ്ധിക്കൂ; എന്നിങ്ങനെ അണ്ടിയോ മൂത്തതു്, മാവോ മൂത്തതു്, എന്ന മാതിരിയിലുള്ള അന്യോന്യാശ്രയദോഷവുമുണ്ടു്. "യസ്മിൻ സർവാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ തത്രകോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ" എന്നു് ബ്രഹ്മജ്ഞാനിക്കു ശോകം മോഹം മുതലായവ ഉണ്ടാകയില്ലെന്നു പറഞ്ഞിരിക്കുന്നു. ആകട്ടെ, വിദ്യ ഉണ്ടായാൽ പിന്നെ അവിദ്യ ഉണ്ടാകയില്ലെങ്കിൽ വേണ്ട, കർമ്മം സംഭവിക്കരുതോ? ബ്രഹ്മജ്ഞാനികൾകൂടി ശിഷ്യന്മാരെ പഠിപ്പിക്കുക, ഭിക്ഷാടനം മുതലായ പ്രവൃത്തികൾ ചെയ്യുന്നതായി കാണുന്നുണ്ടല്ലോ. അങ്ങനെയാണെങ്കിൽ കർമ്മത്തോടു സമുച്ചയിച്ചിരിക്കുന്നതു് പരബ്രഹ്മവിദ്യയെത്തന്നെയാണെന്നു പറയുന്നതിനു വിരോധമെന്താണു്? എന്നു ചോദിക്കയാണെങ്കിൽ പറയാം. അവിദ്യ സംഭവിക്കാത്തതിനാൽ അവിദ്യയിൽ നിന്നുണ്ടാകുന്ന കർമ്മവും ഉണ്ടാകയില്ല. വേദത്തിൽ ഉള്ള ചോദന—പ്രേരണ—അനുസരിച്ചുള്ള കർമ്മത്തെയാണല്ലോ നിങ്ങൾ ജ്ഞാനത്തോടുകൂടി സമുച്ചയിക്കുവാൻ ആഗ്രഹിക്കുന്നതു്. ബ്രഹ്മവും ആത്മാവും ഒന്നാണെന്നുള്ള സാക്ഷാൽ അനുഭവമുള്ളവനു കാമമൊന്നുമില്ലാത്തതിനാൽ യാതൊരു ചോദനയും സംഭവിക്കയില്ല. എന്തെന്നാൽ എല്ലാ ചോദനകളും കാമിക്കാണു് "അകാമിനഃ ക്രിയാ കാചിദ്ദൃശ്യതേ നേ ഹ കസ്യചിത്; യദ്യദ്ധി കുരുതേ ജന്തുസ്തത്തൽ കാമസ്യ ചേഷ്ടിതം (കാമമൊന്നുമില്ലാത്ത ഒരുത്തനും യാതൊരു ക്രിയയും കാണുന്നില്ല; ജന്തു എന്തെല്ലാം ചെയ്യുന്നുവോ, അതെല്ലാം കാമത്തിന്റെ ചേഷ്ടിതമാകുന്നു) എന്നാണു സ്മൃതി. ഇനി അമൃതശബ്ദംകൊണ്ടു മുഖ്യമായ മോക്ഷത്തെ ഗ്രഹിക്കാതെ ആപേക്ഷികമായ അമൃതത്തെ ഗ്രഹിച്ചിരിക്കുന്നതിനും സമാധാനം പറയാം. വിദ്യാശബ്ദംകൊണ്ടു പരമാ

ത്മവിദ്യയെ ഗ്രഹിക്കുന്നപക്ഷം, ഹിരണ്മയേന ഇത്യാദി കൊണ്ടു ദ്വാരവും മാർഗ്ഗവും യാചിക്കുന്നതു ചേരാതെപോകും. അതുകൊണ്ടു് കർമ്മത്തിനു ഉപാസനയോടുതന്നെയാണു സമുച്ചയം, പരമാത്മജ്ഞാനത്തോടല്ല. ഉപാസനം അനുഷ്ഠിക്കുന്നവനല്ലാതെ ബ്രഹ്മജ്ഞാനിക്കു പ്രാണങ്ങളും ഊർദ്ധ്വഗമനം ചെയ്കയില്ല. അവനു ഇവിടെത്തന്നെ മുക്തിലഭിക്കും എന്നും മററും ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. അതിനാൽ, ഉപാസനകൊണ്ടു സിദ്ധിക്കുന്ന അമൃതത്വത്തെയാണു് അമൃതമശ്നുതേ, എന്നിടത്തുള്ള അമൃതശബ്ദംകൊണ്ടു ഗ്രഹിക്കേണ്ടതെന്നുവന്നുകൂടുന്നു. അതുകൊണ്ടു മന്ത്രങ്ങളുടെ അർത്ഥം മുമ്പു വ്യാഖ്യാനിച്ചതുപോലെതന്നെ.

ഓം തത് സത്.

ഈശാവാസ്യോപനിഷത്തു കഴിഞ്ഞു.



# അനുക്രമണിക

# ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഭഗവദ്ഗീത | — | 5—00 |
| തത്വബോധം | — | 2—00 |
| ഞാനാര് | — | 2—00 |
| വിഗ്രഹാരാധന | — | 6—00 |
| നിത്യകർമ്മചന്ദ്രിക | — | 6—00 |
| ദേവീസ്തോത്രരത്നത്രയം | — | 6—00 |
| ശ്യാമളാദണ്ഡകം | — | 6—00 |
| പ്രസ്ഥാനഭേദം | — | 2—00 |
| അഷ്ടാവക്രഗീത | — | 6—00 |
| ദത്താത്രേയാവധൂതഗീത | — | 4—00 |
| ഈശാവാസ്യോപനിഷത്ത് | — | 5—00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 2—00 |
| ശിവസഹസ്രനാമം | — | 3—00 |
| വിഷ്ണുസഹസ്രനാമം | — | 4—00 |
| How To be Happy (?) | — | 2—00 |
| കേനോപനിഷത്ത് (in print) | | |
| മാണ്ഡൂക്യോപനിഷത്ത് (in print) | | |

സദാനന്ദപ്രസ്സ്, സദാനന്ദപുരം.